# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

JANUARY 2017 Vol. 2 Issue 12 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹ 50/-

INSIDE OUTSIDE
AD WORLD

## നോട്ടു പിൻവലിക്കൽ ഒരവലോകനം

Innovation
## കുടങ്ങൽ തൈലം

## ഫേസ്ബുക്ക് കാലത്തെ ട്രോളിംഗ് നിരോധനം!

## നാണയസമ്പ്രദായം

2017
HAPPY NEW YEAR

## കിടമത്സരത്തിന്റെ കാണാപ്പുറം

## നോട്ടോട്ടം
ആഡ്കോം സംവാദം

• MODELING • STUDENTS' CORNER • SOFTWARE • DIRECTORY • BEAUTY TIPS

www.madhyamam.com

# ഒന്നിനോടൊക്കില്ല മറ്റൊന്നും!

ഗൾഫിലെ നമ്പർ വൺ ഇന്ത്യൻ
ദിനപത്രമായ ഗൾഫ് മാധ്യമത്തിന്റെ
പ്രചാരം മറ്റു മലയാള പത്രങ്ങളുടെ
ആകെ പ്രചാരത്തേക്കാൾ കൂടുതൽ.

blackswanindia.com




ഏറ്റവും പുതിയ ഇപ്സോസ് - എൻ.ആർ.എസ്. പ്രകാരം ഭൂരിപക്ഷം ഗൾഫ് മലയാളികളും ഗൾഫ് മാധ്യമം വായനക്കാരാണ്. ഗൾഫ് മാധ്യമത്തിന്റെ പ്രചാരം മറ്റു മലയാള ദിനപത്രങ്ങളുടെ ആകെ പ്രചാരത്തേക്കാൾ കൂടുതലുമാണ്.

Source: Ipsos - NRS 2016




NO.1 IN THE MIDDLE EAST



# ഇമ്മിണി ബല്യ 1

## കേരളത്തിന്റെ നമ്പർ വൺ ദിനപത്രം
## മലയാള മനോരമ തന്നെ

23.72 ലക്ഷം വരിക്കാരുമായി കേരളത്തിൽ മലയാള മനോരമ തന്നെ ഒന്നാമത്.

ഈ റെക്കോർഡ് നേട്ടം മനോരമയ്ക്കു സമ്മാനിച്ച പ്രിയപ്പെട്ടവർക്ക് ഹൃദയം നിറഞ്ഞ നന്ദി.

- ഒരു വർഷം കൊണ്ട് 1.12 ലക്ഷം പുതിയ വരിക്കാർ
- രണ്ടാമത്തെ മലയാള ദിനപത്രത്തെക്കാൾ 9.10 ലക്ഷം കോപ്പികളുടെ ലീഡ്

**മലയാള**  **മനോരമ**

മലയാളത്തിന്റെ സുപ്രഭാതം

www.manoramaonline.com

STARK.Tvm.7853

*Average Total Qualifying Sales, Source: ABC Jan-Jun 2016:* **Malayala Manorama:** All India - 2372256 | Kottayam - 295163 | Kozhikode - 186426 | Kochi - 362166 | Trivandrum - 249996 Palakkad - 146188 | Kannur - 140347 | Kollam - 211055 | Thrissur - 221228 | Malappuram - 146398 | Pathanamthitta - 162236 | Alappuzha - 171985 | Mumbai - 19759 | Bangalore - 28966 Chennai - 11692 | Delhi - 14311 | Mangalore - 4340 **No. 2 Daily:** All India - 1461881 | Kottayam - 108762 | Kozhikode - 194914 | Kochi - 165711 | Trivandrum - 180071 | Palakkad - 108263 Kannur - 185705 | Kollam - 122891 | Thrissur - 187560 | Malappuram - 82192 | Alappuzha - 93211 | Mumbai - 13902 | Bangalore - 10636 | Chennai - 5157 | Delhi - 2906 *Source: ABC Jan-Jun 2015:* **Malayala Manorama:** All India - 2259397 Kottayam - 284951 | Kozhikode - 173542 | Kochi - 346179 | Trivandrum - 239689 | Palakkad - 136578 | Kannur - 128297 | Kollam - 201366 Thrissur - 209533 | Malappuram - 135935 | Pathanamthitta - 156741 | Alappuzha - 164523 | Mumbai - 21411 | Bangalore - 28652 | Chennai - 11990 | Delhi - 14241 | Mangalore - 5769

ഇഫെക്ടീവ് ആഡ്കോം **eFFECTIVE**
**ADCOM**
**Ad**vertisingis**Com**munication.Marketingis**Destination**
**ThefirstAdvertising&MarketingmagazineinMalayalam**



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 093881 53029

**Komusons**
Sanam cottage
Shady lane, Aluva, Cochin
Ph: 094472 96699, 098470 37650

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Linked in dailyhunt
effectiveadcom/posts 09846057461
/effective.adcom /effective.adcom
www.effectiveadcom.com
e-mail: effectiveadcom@gmail.com

# EDITORIAL

## പുനർജ്ജനിയിലൂടെ പുതുവർഷത്തിലേക്ക്

ഒരു വർഷം കൂടി പൂർത്തിയാക്കി ഒരു പുതുവർഷത്തിലേക്ക് കടക്കുകയാണ്. സമ്പൽസമൃദ്ധമായ പുതുവൽസരാംശംസകൾ നേരേണ്ട അവസരമാണിത്. എന്നാൽ ഇന്ത്യയിൽ എത്ര പേർക്ക് നിറഞ്ഞ മനസ്സോടെ ഇത്തരം ആശംസകൾ നേരാനും എത്രപേർക്ക് ഈ ആശംസകളെ ഉൾക്കൊള്ളാനും ആകും എന്ന കാര്യത്തിൽ ആശങ്കയുണ്ട്.

ഇന്ത്യാമഹാരാഷ്ട്രത്തിലെ വളരെ പ്രധാനപ്പെട്ട ചില ചരിത്ര മൂഹൂർത്തങ്ങൾ സമ്മാനിച്ചു കൊണ്ടാണ് 2016 കടന്നു പോകുന്നത്. പലവിധ പ്രതിസന്ധികളെയും തരണം ചെയ്ത് സാധാരണ ജീവിതത്തിലേക്ക് തിരിച്ചു കയറിയ ധാരാളം സംഭവവികാസങ്ങൾ നാം ഇതിനുമുൻപും നേരിട്ടിട്ടുണ്ട്.

ഉയർന്ന മൂല്യമുള്ള നോട്ടുകളുടെ നിരോധനം ഉണ്ടാക്കിയിരിക്കുന്ന പ്രതിസന്ധികളെ തരണം ചെയ്യുവാൻ പുതിയ വർഷത്തിന്റെ തുടക്കം സഹായിക്കുമെന്ന ശുഭാപ്തി വിശ്വാസത്തോടെ പുതുവർഷത്തെ വരവേൽക്കാം. കേരളത്തിലെ തിരുവില്വാമലയിലുള്ള പുനർജ്ജനി ഗുഹയിലൂടെ കടന്നു പാപമോക്ഷം നേടുന്ന വിശ്വാസികളെയാണ് ഈ അവസരത്തിൽ ഓർമ്മ വരുന്നത്. പുറത്തു വരുമ്പോൾ ഏവർക്കും ഒരു പുതുജീവിതം ലഭിക്കുമെന്നാണ് വിശ്വാസം. എല്ലാ കഷ്ടപ്പാടുകൾക്കും ശേഷം സമ്പൽസമൃദ്ധമായ പുതുവർഷങ്ങൾ ഉണ്ടാകട്ടെ.

ദീർഘവീക്ഷണത്തോടെയുള്ള തീരുമാനങ്ങൾ കൈക്കൊള്ളാനും അതു നടപ്പാക്കുമ്പോൾ സംഭവിച്ചേക്കാവുന്ന ഗുണ-ദോഷ ഫലങ്ങളെപ്പറ്റി തിരിച്ചറിയുവാനും ഭരണാധികാരികൾക്ക് കഴിയണം. അതിനുള്ള വിവേചന ബുദ്ധി അവർക്കുണ്ടായിരിക്കുകയും വേണം.

രാജ്യത്തിനുവേണ്ടി തീരുമാനങ്ങളെടുക്കുന്നവരുടെ ബുദ്ധി നേരായ ഗതിയിൽ പ്രവർത്തിക്കുവാൻ നമുക്കു പ്രാർത്ഥിക്കാം.

ഏവർക്കും ഇഫെക്ടീവ് ആഡ്കോം ടീമിന്റെ

**പുതുവത്സരാശംസകൾ..**

**ചീഫ് എഡിറ്റർ**

# ഉള്ളടക്കം

Cover: **Roshni Singh**
Concept : **Fashion Monger Achu**

Vol. 2 | Issue 12 | JANUARY 2017

















Images Courtesy: Google

# ഫേസ്ബുക്ക് കാലത്തെ ട്രോളിംഗ് നിരോധനം!

എന്തിനെയും ഏതിനെയും വിമർശിക്കാൻ കിട്ടുന്ന അവസരം മലയാളി ഒരിക്കലും പാഴാക്കില്ല. അതിനുതകുന്ന ഏതു മാധ്യമവും അവന് വഴങ്ങും. അതു തുള്ളൽ കൃതികളായാലും, ഹാസ്യ നോവലുകൾ ആയാലും കുറിക്കുകൊള്ളുന്ന കാർട്ടൂണുകൾ ആയാലും നമ്മുടെ ഇപ്പോഴത്തെ താരമായ ട്രോളുകൾ ആയാലും അതെ അവൻ അതു പരമാവധി ഭംഗിയായി ത്തന്നെ ഉപയോഗിച്ചിരിക്കും.

കാലത്ത് തന്നെ പത്താം ക്ലാസിൽ പഠിക്കുന്ന മകൾ മുഖം കേറ്റിപ്പിടിച്ചാണ് ഇരിപ്പ്. കാരണം അന്വേഷിച്ചിട്ടും വലിയ പ്രതികരണം ഒന്നുമില്ല. എന്നാലും ഇങ്ങനെയൊക്കെ ചെയ്യാമോ എന്നൊരു ഭാവം ആ മുഖത്തുനിന്ന് വായിച്ചെടുക്കാം. വീണ്ടും കുത്തി കുത്തി ചോദിച്ചപ്പോൾ അവൾ അന്നത്തെ പത്രം എന്റെ നേരെ നീട്ടി. അതിൽ പ്രത്യേകിച്ച് ഒരു കുഴപ്പവും എനിക്ക് കണ്ടെത്താനായില്ല. മറ്റു ദിവസങ്ങളെ വച്ച് നോക്കുമ്പോൾ എത്രയോ സമാധാനപരമാണ് അന്നത്തെ വാർത്തകൾ എന്നാണു എനിക്ക് തോന്നിയത്. അത് അവളോടു പങ്കു വെച്ചപ്പോൾ അവൾ ഉടൻ ഒരു ചോദ്യം.

അപ്പൻ കണ്ടില്ലേ ഈ കൊലച്ചതി? നാളെത്തൊട്ടു ട്രോളിംഗ് നിരോധനം ആണത്രേ. അതിനു നിനക്കെന്താ നീ അല്ലെങ്കിലും മീൻ കഴിക്കില്ലല്ലോ.

മീനോ, എന്താ ആളെ കളിയാക്കാ? ഈ ട്രോളിംഗ് നിരോധിച്ചാ പിന്നെ ഈ ഫേസ്ബുക്കിലെ ട്രോളൻമാരൊക്കെ എന്ത് ചെയ്യും? ഈ ട്രോൾ മലയാളോം ഐസിയും ഒക്കെ പൂട്ടിപോവില്ലേ? പിന്നെ ഞങ്ങൾ എന്ത് വായിച്ചു ചിരിക്കും?

അപ്പോഴാണ് അപ്പനായ എനിക്ക് കാര്യം കത്തിയത്. തലമുറകളുടെ വ്യത്യാസം ഇങ്ങനെ ഒരു പുലിവാൽ ഒപ്പിക്കും എന്ന് എഴുപതുകളുടെ നൊസ്റ്റാൾജിയ തലച്ചുമടായി ഇപ്പോഴും കൊണ്ട് നടക്കുന്ന ഞാൻ സ്വപ്നത്തിൽപോലും കരുതിയിരുന്നില്ല. ട്രോളിംഗ് നരോധന സമയത്ത് എന്റെ തലമുറക്ക് അറിയില്ലല്ലോ ഞങ്ങളുടെ ട്രോൾ അല്ല ഈ തലമുറയുടെ ട്രോൾ എന്ന്.

**കേരളത്തിന്റെ സ്വന്തം സ്റ്റാന്റ് അപ്പ് കോമഡി ഷോകൾ**

മീൻ പിടുത്തത്തിനു വരുന്ന ട്രോളിംഗ് നിരോധനത്തെക്കുറിച്ച് അറിയാത്തത് പോലെതന്നെ ഈ തലമുറയ്ക്ക് വലിയ പിടിയൊന്നും ഇല്ലാത്ത രണ്ടു കേരളീയ കലാരൂപങ്ങൾ ആയിരിക്കും ഓട്ടൻ തുള്ളലും ചാക്യാർകൂത്തുമൊക്കെ. കേരള പാഠാവലി മലയാളം പഠിച്ചു വളർന്ന എന്നെപ്പോലുള്ളവർ പക്ഷെ ഇപ്പോഴും കുഞ്ചൻ നമ്പ്യാരെയും തുഞ്ചത്ത് എഴുത്തച്ഛനെയും ചെറുശ്ശേരിയേയുമൊക്കെ ഇടയ്ക്കിടെ അയവിറക്കിക്കൊണ്ടിരിക്കും. പണ്ട് സ്കൂളിന്റെ പടിക്കലുള്ള ഉമ്മയുടെ കടയിൽ നിന്നും വാങ്ങി തട്ടിവിട്ടിരുന്ന തേൻനിലാവിന്റെയും ആനച്ചവിട്ടിയുടെയും അതേ രസമുണ്ട് ഈ അയവിറക്കലിനും. ഇതൊക്കെ പറഞ്ഞാൽ ഈ തലമുറക്കും മനസ്സിലാകുമായിരിക്കും. കാരണം ഇപ്പോൾ ഉള്ള തലമുറ ഭൂതകാലത്തെ പ്രണയിക്കുന്നവർ കൂടിയാണ്. അതു കൊണ്ടല്ലേ അവർ ജനിക്കുന്നതിനു മുൻപ് റിലീസ് ആയ തൂവാനത്തുമ്പികൾ അവരുടെ ഇഷ്ട സിനിമയും ക്ലാര ഇഷ്ട നായികയും ആകുന്നത്.

ഈ പറഞ്ഞ മൂന്നു പേരിൽ ഞാൻ കൂടുതൽ ഓർത്തിരിക്കുന്നത് കുഞ്ചൻ നമ്പ്യാരുടെ വരികൾ തന്നെ. തമാശയാണ് നമ്മൾ ഏറ്റവും കൂടുതൽ ഓർത്തുവക്കുന്നത് എന്ന പൊതു സത്യത്തിന്റെ പേരിൽ ചെയ്യുന്ന പരസ്യങ്ങളിൽ മുഴുവൻ നർമ്മത്തിന്റെ ഒരു പഞ്ചസാര തരിയെങ്കിലും കൊണ്ട് വരാൻ ശ്രമിക്കുന്ന എന്നെപ്പോലുള്ള പരസ്യജീവികളുടെ എക്കാലത്തെയും ഹീറോ തന്നെയാണ് കുഞ്ചൻ നമ്പ്യാർ. ഇന്ന് മെട്രോ നഗരങ്ങളിലെ പഞ്ചനക്ഷത്ര ഹോട്ടലുകളിലെ ശീതീകരിച്ച ഹാളുകളിൽ സ്റ്റാന്റ് അപ്പ് കോമഡി കാണുമ്പോൾ ആദ്യം ഓർമ വരുന്നത് നാട്ടിലെ ഉത്സവത്തിന് അമ്പലത്തിൽ അരങ്ങേറുന്ന ഓട്ടൻ തുള്ളലാണ്. ഓട്ടൻ തുള്ളൽ കാണാൻ നേരത്തെ പോകും. തുടങ്ങുന്നതിനു മുൻപേ സ്ഥലം പിടിക്കും. മൂത്രമൊഴിക്കാൻ മുട്ടിയാൽ പോലും പുറത്തിറങ്ങാതെ അവിടെ തന്നെ അനങ്ങാതിരിക്കും. എണീറ്റാൽ കിട്ടാൻ പോകുന്നത് എട്ടിന്റെ പണിയാണ്. ദാ കണ്ടില്ലേ ചില വാനരന്മാർ ഇങ്ങനെയാണ്, അടങ്ങി ഒതുങ്ങി ഇരിക്കാൻ പറ്റില്ല എപ്പോഴാണ് നമ്മളെപ്പറ്റി ആ വിശാലമായ സദസ്സിന്റെ ടൈം ലൈനിൽ ഇങ്ങനെ ഒരു കമന്റ് വരുന്നതു എന്നു പറയാനാകില്ലല്ലോ.




കാർട്ടൂണുകൾ എന്നും ചിരിക്കും ചിന്തക്കും വിഷയമായി ഭവിക്കുന്ന ഏറ്റവും ജനകീയ കലകളിൽ ഒന്നാണ്. പത്രത്താളുകളിൽ നിന്നും വായന ഓൺലൈൻ പോർട്ടലിലേക്ക് കളം മാറ്റി ചവിട്ടുമ്പോൾ ഒരു കാലത്തു കുഞ്ഞമ്മാനെ നെഞ്ചേറ്റിയ മാതൃഭൂമി തന്നെ ഇപ്പോൾ തമാശകൾക്കു വേണ്ടി ട്രോൾ പേജുകളുമായി കൈകോർക്കുന്നു എന്നതും ഈ അവസരത്തിൽ സ്മരിക്കേണ്ടതാണ്.

സംശയം വേണ്ട. സ്റ്റാൻഡ് അപ് കോമഡികളുടെ പൂർവികനാണ് ഓട്ടൻ തുള്ളൽ. ഒരു പക്ഷെ കാലചക്രത്തിന്റെ മരണത്തിരിച്ചിലിൽ അമ്പലവും ആൽത്തറയും മാറി കടലാസും അച്ചടിയും കടന്ന കംപ്യൂട്ടർ സ്ക്രീനിൽ എത്തിയപ്പോൾ ഇതേ പൂർവികൻ തന്നെ ഒന്നും സ്ലിം ആയി അണിഞ്ഞൊരുങ്ങി എത്തിയതാകാം നമ്മളിന്ന് തലങ്ങും വിലങ്ങും എടുത്തിട്ടു പൂശുന്ന ട്രോളുകൾ. കംപ്യൂട്ടറിനു മുൻപ് കടലാസ്സിൽ ട്രോൾ ചെയ്തിരുന്നവർ ഇപ്പോഴും വായന മറക്കാത്ത തലമുറക്ക് ഹീറോകളാണ്. സഞ്ജയൻ, വേളൂർ കൃഷ്ണൻ കുട്ടി, സുകുമാർ അങ്ങിനെ മുഖ്യധാരാ കടലാസു ട്രോളൻമാരും വി. കെ. എൻ, എം. പി. നാരായണപിള്ള പോലുള്ള ഹെവി വെയ്റ്റ് ട്രോളന്മാരും ചെമ്മനം ചാക്കോയെപ്പോലുള്ള കവിതാ ട്രോളൻമാരും കടലാസിൽ ട്രോളുകളുടെ വസന്തം വിരിയിച്ച നാടാണ് കേരളം. അതുകൊണ്ടുതന്നെ എന്തിനെയും ഏതിനെയും വിമർശിക്കാൻ കിട്ടുന്ന അവസരം മലയാളി ഒരിക്കലും പാഴാക്കില്ല. അതിനുതകുന്ന ഏതു മാധ്യമവും അവന് വഴങ്ങും. അതു തുള്ളൽ കൃതികളായാലും, ഹാസ്യ നോവലുകൾ ആയാലും കുറിക്കു കൊള്ളുന്ന കാർട്ടൂണുകൾ ആയാലും നമ്മുടെ ഇപ്പോഴത്തെ താരമായ ട്രോളുകൾ ആയാലും അതെ അവൻ അതു പരമാവധി ഭംഗിയായി ത്തന്നെ ഉപയോഗിച്ചിരിക്കും.

**ട്രോളുകളുടെ കുഞ്ഞമ്മാൻ**

കാർട്ടൂണുകൾ എന്നത് സമൂഹത്തിനു നേരെ തിരിച്ചു വച്ച കണ്ണാടിയാണ്. വാർത്തയിലൂടെ പറയാൻ പറ്റാത്ത പലതും ഹാസ്യത്തിന്റെ മേമ്പൊടി ചേർത്തു കാർട്ടൂണുകൾ ഉറക്കെ വിളിച്ചു പറഞ്ഞു നമ്മളെ ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യാറുണ്ട്. ഇന്ത്യയിലെ പ്രശസ്ത കാർട്ടൂണിസ്റ്റുകളുടെ നിര പരിശോധിച്ചാൽ അതിൽ മലയാളികളുടെ പേരുകൾ എന്നും മുൻ നിരയിൽ തന്നെ സ്ഥാനം പിടിച്ചിട്ടുണ്ടാകും. നെഹ്റുവിന്റെ പ്രിയ കാർട്ടൂണിസ്റ്റ് ആയിരുന്ന ശങ്കർ തൊട്ടു സമകാലിക സംഭവങ്ങളിൽ ശക്തമായ രാഷ്ട്രീയ നിലപാടുകളെടുക്കുന്ന ഗോപീകൃഷ്ണൻ വരെയുള്ള പേരുകൾ നമുക്ക് അഭിമാനത്തോടെ നിരത്തിവെക്കാം ഈ ലോകത്തിനു മുന്നിൽ. അതിൽ എഴുത്തുകാരൻ ഒ.വി.വിജയന്റെയും ചലചിത്രകാരൻ അരവിന്ദന്റെയും കാർട്ടൂണുകളും പെടുന്നുണ്ട്. ടോംസിനെയും ജോയി കുളനടയെയും പോലുള്ള പോപ്പുലർ കാർട്ടൂണിസ്റ്റുകളുടെ സൃഷ്ടികളും ഉണ്ട്. മലയാള പത്രത്തിന്റെ മുൻപേജിൽ തന്നെ ചിരിയും ചിന്തയും സമ്മാനിച്ച് മുന്നേറിയ യേശുദാസനും ബി.എം.ഗഫൂറുമുണ്ട്.

മാതൃഭൂമി പത്രത്തിൽ വർഷങ്ങളോളം നിത്യേന പ്രസിദ്ധീകരിച്ചു വന്ന പോക്കെറ്റ് കാർട്ടൂൺ കുഞ്ഞമ്മാൻ ആണ് സമകാലിക ആക്ഷേപഹാസ്യ രീതിയായ ട്രോളുകളോട് ഏറ്റവും അടുത്ത് നിൽക്കുന്നത്. ഒരു ബുദ്ധിമാനായ വൃദ്ധൻ തന്റെ ജ്ഞാനംകൊണ്ടും അനുഭവസമ്പത്ത് കൊണ്ടും തനിക്കു ചുറ്റും നടക്കുന്ന സംഭവങ്ങളെ ഹാസ്യ രൂപേണ നോക്കി കാണുന്ന രീതി തെരഞ്ഞെടുത്ത ആ കാർട്ടൂൺ പരമ്പര ഒറ്റ വാചകം കൊണ്ട് നമ്മെ ചിരിപ്പിക്കുകയും ചിന്തപ്പിക്കുകയും ചെയ്യുന്നുണ്ട്. അതെ രീതി തന്നെയാണ് ട്രോളുകളും പിന്തുടരുന്നത്. ഒരു സമകാലിക സംഭവത്തെ സിനിമയിലെയോ മറ്റെന്തെങ്കിലും മേഖലയിലെയോ ഒരു സന്ദർഭത്തിൽ ചേർത്തു വച്ച് അളന്നു മുറിച്ച ഒരു പ്രസ്താവനയിൽ വിമർശനം ഒതുക്കി കുറിക്കു കൊള്ളിക്കുന്ന ഇതേ രീതിയാണ് ട്രോളുകളെ







നമുക്കു മനസ്സിലാകാത്ത ഭാഷ പറയുന്നവന്റെ പോസ്റ്റിനു താഴെ പണ്ഡിതൻ ആണെന്ന് തോന്നുന്നു എന്നു കമന്റ് ഇട്ടും താടിക്കു കൈ കൊടുത്തു ചിന്തിച്ചിരിക്കുന്ന ഗ്രിഗറിയുടെ ഫോട്ടോ ഇട്ടും ട്രോൾ കമ്മിറ്റി ആഘോഷത്തിൽ നമ്മളും കൂടും.

നമ്മുടെ പ്രിയപ്പെട്ട സമയം കൊല്ലിയാക്കി മാറ്റുന്നതും. കാർട്ടൂണുകൾ എന്നും ചിരിക്കും ചിന്തക്കും വിഷയമായി ഭവിക്കുന്ന ഏറ്റവും ജനകീയ കലകളിൽ ഒന്നാണ്. പത്രത്താളുകളിൽ നിന്നും വായന ഓൺലൈൻ പോർട്ടലിലേക്ക് കളം മാറ്റി ചവിട്ടുമ്പോൾ ഒരു കാലത്തു കുഞ്ഞമ്മാനെ നെഞ്ചേറ്റിയ മാതൃഭൂമി തന്നെ ഇപ്പോൾ തമാശകൾക്കു വേണ്ടി ട്രോൾ പേജുകളുമായി കൈകോർക്കുന്നു എന്നതും ഈ അവസരത്തിൽ സ്മരിക്കേണ്ടതാണ്.

**മുൻഷി അഥവാ ടിവി ട്രോളന്മാരുടെ തലതൊട്ടപ്പൻ**

കേരളത്തിന്റെ മാദ്ധ്യമ രംഗത്തേക്ക് ടി വിയുടെ കടന്നു വരവോടെ പത്രങ്ങൾ നേരിട്ടത് രു പ്രതിസന്ധികളാണ്. അതുവരെ പ്രസ് മെൻ എന്നു പയോഗിച്ചു പോന്ന ഇംഗ്ലീഷ് പത്രങ്ങൾ പിന്നീട് മാദ്ധ്യമപ്രവർത്തകരെ മീഡിയ പേഴ്സൺസ് എന്നു അഭിസംബോധന ചെയ്തു തുടങ്ങി. അങ്ങനെ ടിവിയും റേഡിയോയും ഓൺലൈൻ മീഡിയയുമെല്ലാം മാദ്ധ്യമപ്രവർത്തകരുടെ പട്ടികയിൽ അവർ അർഹിച്ചിരുന്ന ഇടം നേടി. ഒപ്പം പുരുഷ കേന്ദ്രീകൃതമായ ഈ ലോകത്ത് പുരുഷന്മാർ മാത്രമല്ല ധാരാളം സ്ത്രീകളും മാദ്ധ്യമ പ്രവർത്തകരായി ജോലി ചെയ്യുന്നുണ്ട് എന്ന വസ്തുത അംഗീകരിക്കപ്പെടുകയും ചെയ്തു. രണ്ടാമത്തെ പ്രശ്നം ചോർന്നു പോകുന്ന വായനക്കാരായിരുന്നു. ആദ്യമൊക്കെ അതിനെ നിസ്സാരമായി കണ്ടെങ്കിലും പിന്നീട് പത്രങ്ങൾ ആ സത്യം അംഗീകരിച്ചു. സിനിമയും പാട്ടും മാത്രമല്ല ടിവിയിലെ വാർത്തകളും പതുക്കെ പതുക്കെ മലയാളിക്ക് പ്രിയങ്കരമായി മാറുന്നത് അവർ തിരിച്ചറിഞ്ഞു. അതിനെതിരെ ഉണർന്നു പ്രവർത്തിച്ചു. പക്ഷെ ഈ വെല്ലുവിളി ഏറ്റെടുത്തു ടി വി ചാനലുകളും അവരുടെ വാർത്താലോകം വിപുലമാക്കി. അവിടെ പത്രത്തിലെ സ്ഥിരം പേജുകൾക്കും കോളങ്ങൾക്കും പകരക്കാരുണ്ടായി. അവയിൽ വാർത്താ ബുള്ളറ്റിനുകൾക്കു പുറമേ പ്രത്യേക വാർത്താ അവലോകന പരിപാടികളും ഇനം തിരിച്ചുള്ള ബുള്ളറ്റിനുകളും വന്നു. കലയ്ക്കും സാഹിത്യത്തിനും സ്പോർട്സിനും സംഗീതത്തിനുമൊക്കെ പത്രത്താളുകളിൽ എന്ന പോലെ ടിവിയിലും ഇടം കിട്ടി. പത്രത്തിൽ അവ നിശ്ചലമായിരുന്നപ്പോൾ ടിവി സ്ക്രീനിൽ അവ തുള്ളിക്കളിച്ചു. പക്ഷെ എത്രയൊക്കെ വാർത്താ വിഭാഗം കിണഞ്ഞു ശ്രമിച്ചിട്ടും ആളുകൾക്ക് ടി വി എന്നാൽ സിനിമാ പാട്ടുകളും തുടർ പരമ്പരകളും തന്നെയായിരുന്നു. പക്ഷെ വാർത്തക്ക് വേണ്ടി മാത്രം ചാനലുകൾ തുടങ്ങിയതോടെ കാര്യങ്ങൾ കുറച്ചു കൂടി വാർത്താ വിഭാഗത്തിന്റെ വരുതിയിലായി.

പരസ്പരം പോരടിക്കുന്ന രാഷ്ട്രീയക്കാരും അവരെ തമ്മിലടിപ്പിച്ചു രസിക്കാൻ വേണ്ടി നിർമിതമായ ന്യൂസ് അവറുകളും വാർത്താ ചാനലുകളിൽ പ്രത്യക്ഷപ്പെടുന്നതിനു മുൻപുള്ള ശാന്ത സുന്ദരമായ വാർത്താ കാലത്ത് ഇടക്കൊരു ഹാസ്യത്തിന്റെ മേമ്പൊടി ചേർക്കാൻ വാർത്തക്ക് പിന്നിൽ പ്രവർത്തിച്ചവർ ശ്രമിക്കാതിരുന്നില്ല. പക്ഷെ അന്നൊന്നും വാർത്താധിഷ്ഠിത മുഴുനീള ഹാസ്യ പരിപാടികൾക്ക് ഒരു വിദൂര സാദ്ധ്യതപോലും അവർ കല്പിച്ചിട്ടുണ്ടായിരുന്നില്ല. ഏഷ്യാനെറ്റ് വാർത്തക്കൊടുവിൽ വന്നിരുന്ന ഭരതവാക്യം എന്ന വിഷ്വൽ കാർട്ടൂൺ ആയിരുന്നു ഹാസ്യത്തെ പ്രധാന വാർത്തകളോട് ചേർത്തു കെട്ടിയത്. പക്ഷെ നിത്യേന സംഭവിക്കുന്ന രാഷ്ട്രീയ സാമൂഹിക വിഷയങ്ങളിൽ സരസമായ ഇടപെടലുകളുമായി അനിൽ ബാനർജി അണിയിച്ചൊരുക്കിയ മുൻഷിയാണ് ഒരു പക്ഷെ മലയാള ദൃശ്യ മാദ്ധ്യമ രംഗത്തെ ആദ്യ ട്രോളൻ എന്ന ബഹുമതിക്കർഹൻ. ഹാൻഡ് ഹെൽഡ് ക്യാമറ വൈഡ് ആംഗിളിൽ കഥ പറയുന്ന മുൻഷി സ്റ്റൈൽ ഇപ്പോൾ വർഷങ്ങൾ കഴിഞ്ഞിട്ടും ഒരു കോട്ടവും തട്ടാതെ ടെലിവിഷനിലെ ആക്ഷേപ ഹാസ്യ പരിപാടികളുടെ കാരണവർ സ്ഥാനം അലങ്കരിച്ചു മുൻ നിരയിൽ തന്നെ ഇരിക്കുന്നു. അതിനു പിന്നാലെ അമൃത ടി വി അവതരിപ്പിച്ച നാടകമേ ഉലകം എന്ന അരമണിക്കൂർ പരിപാടിയാണ് ഇന്ന് നാം കാണുന്ന പൊളിട്രിക്സ്, പൊളിമിക്സ്, ചിത്രം വിചിത്രം, ധിം തരികിട തോം, തിരുവാ എതിർവാ എന്നീ ഓഡിയോ വിഷ്വൽ ട്രോൾ പ്രോഗ്രാമുകളുടെയെല്ലാം മുൻഗാമി. ആദ്യമൊക്കെ ആഴ്ചയിൽ ഒരു ദിവസം മാത്രം ഒരുങ്ങി നിന്ന ഈ പരിപാടികൾ ഇപ്പോൾ ദിവസേന ഒന്ന്

എന്ന കണക്കിലേക്ക് മാറിയിരിക്കുന്നു. ഈ മാറ്റം തന്നെ ചൂടേറിയ സംവാദങ്ങൾക്കും വാക്പോരുകൾക്കും ഇടയിൽ ഒരിത്തിരി തണുപ്പുമായി കടന്നു വരുന്ന ഈ ഹാസ്യ പരിപാടികളുടെ വിജയത്തിന് സാക്ഷി നിൽക്കുന്നു. പത്ര മാസികകളുടെ ശാന്ത താഴ്വരകൾ കടന്ന്, ടി വിയും റേഡിയോയുടെയും വസന്തകാലവും കടന്നു മലയാളിയുടെ പ്രതികരണത്തിന് പുത്തൻ പ്രതീക്ഷകളുമായി കടൽ കടന്നെത്തിയ മാത്തുകുട്ടിയാണ് സുക്കർബർഗ് എന്ന ചെറുപ്പക്കാരന്റെ മാനസപുത്രനായ ഫേസ്ബുക്ക്. പണ്ട് ആരാന്റെ വീടിന്റെ വേലിപ്പൊത്തിൽ നിന്നു അന്യന്റെ ജീവിതത്തിലേക്ക് ഒളിഞ്ഞു നോക്കി നിർവൃതിയടഞ്ഞ മലയാളിക്ക് തന്റെ സുഹൃത്തുകളുടെയും ശത്രുക്കളുടെയും ജീവിതത്തിൽ എത്തിനോക്കാനുള്ള സ്വാതന്ത്ര്യം തന്ന ഓർക്കൂട്ടിനെ മടുത്തപ്പോൾ ആണ് അതിലും സുഖകരമായ ഓപ്ക്ഷനുകൾ നിറഞ്ഞു നിൽക്കുന്ന ഫേസ്ബുക്കിലേക്ക് മലയാളി കൂടുമാറുന്നത്. ഫേസ്ബുക്കിൽ സുഹൃത്തുക്കളെക്കാൾ ഏറെ ശത്രുക്കളാണ് മലയാളിക്കുള്ളത്. മതത്തിന്റെയോ രാഷ്ട്രീയത്തിന്റെയോ ദേശീയതയുടെയോ അതിർ വരമ്പുകളില്ലാത്ത സൗഹൃദം സമ്മാനിക്കാൻ സാദ്ധ്യതകളേറെയുള്ള ഫേസ്ബുക്ക് സത്യത്തിൽ ഓരോരുത്തർക്കും സമ്മാനിച്ചത് മതത്തിന്റെയും രാഷ്ട്രീയത്തിന്റെയും ദേശീയതയുടെയും പേരിൽ പരസ്പരം തെറിവിളിക്കുന്ന കൂട്ടുകാരെയും കൂട്ടങ്ങളെയുമാണ്. ചുരുക്കം ചില സുഹൃത്തുക്കളും ഒരു ലോഡ് ശത്രുക്കളുമായി മുന്നേറുന്ന ഓരോ മലയാളിക്കും അവന്റെ മതത്തെ, രാഷ്ട്രീയത്തെ മറ്റു ചായ്വുകളെയെല്ലാം നിരത്തി വെച്ചു മേൽക്കൈ നേടാനുള്ള ഒരു എഡിറ്റോറിയൽ ഫിൽട്ടറിങ്ങ് ഇല്ലാത്ത മാദ്ധ്യമമായി ഫേസ്ബുക്ക് ഇതിനകം മാറിക്കഴിഞ്ഞു. ഒരു ലേഖനം എഴുതി പ്രസിദ്ധീകരിക്കാനോ ഒരു കാർട്ടൂൺ വരച്ചു പുറം ലോകത്തെ കാണിക്കാനോ ഇനി നമുക്ക് മാസികയുടെയോ പത്രത്തിന്റെയോ ഔദാര്യത്തിന് കാത്തിരിക്കണ്ട. കമ്പ്യൂട്ടറിൽ സാമാന്യ പരിജ്ഞാനം ഉള്ള ഏതൊരാൾക്കും തന്റെ ആശയങ്ങളെ ലോകമെമ്പാടും എത്തിക്കാൻ ഫേസ്ബുക്ക് മികച്ച ഒരു വേദിയൊരുക്കുന്നു. ഒരു പക്ഷെ ഒരു പത്രത്തിലോ മാസികയിലോ അച്ചടിച്ച് വരുന്ന ഒരു സൃഷ്ടിയേക്കാൾ പതിന്മടങ്ങ് സഹൃദയരിലേക്ക് അത് എത്തിച്ചേരുന്നു.

നല്ലത് പറയാൻ മാത്രമല്ല, മറ്റുള്ളവർക്കിട്ട് താങ്ങാനും ഫേസ്ബുക്ക് തരുന്ന ഈ സ്വാതന്ത്ര്യം തന്നെയാണ് ബെസ്റ്റ് എന്ന് തിരിച്ചറിഞ്ഞ നമ്മൾ അവിടെയും കണ്ടെത്തി ആക്ഷേപ ഹാസ്യത്തിന്റെ അനന്ത സാധ്യതകൾ. ആ സാധ്യതകളെ ഒരു കുടക്കീഴിൽ അണിനിരത്താൻ കഴിഞ്ഞതോടെ ഈ യുഗത്തിലെ ഏറ്റവും ഇന്റർ ആക്ടീവ് ആയ ഹാസ്യരൂപത്തിനു വഴി തെളിയുകയായി.

### സിനിമയുണ്ട് രാഷ്ട്രീയമുണ്ട് കായികവുമുണ്ട്

ലോകത്തിലെ ഏറ്റവും പ്രധാനപ്പെട്ട വിനോദോപാധിയായ സിനിമ തന്നെയാണ് ട്രോളുകളുടെ ലോകത്തെയും താരം. ഒരു വട്ടം കുടുങ്ങിപ്പോയാൽ പിന്നെ ട്രോളുകളുടെ ലോകത്തു നിന്നു ഒരു മോചനം കിട്ടണമെങ്കിൽ അതിനേക്കാൾ വലിയ മണ്ടത്തരം എഴുന്നള്ളിച്ചു മറ്റൊരു താരം രംഗത്തെത്തണം. ഇന്ത്യൻ സിനിമയിൽ ആ




കാലത്തിനൊത്തു കോലം മാറുക എന്ന പഴഞ്ചൊല്ലിനു മാത്രം എത്ര കാലം കഴിഞ്ഞിട്ടും ഒരു മാറ്റവുമില്ല. പക്ഷെ പഴഞ്ചൊല്ല് മാറിയില്ലെങ്കിലും നമ്മുടെ തമാശകളുടെ നിലവാരവും അവ പ്രത്യക്ഷപ്പെടുന്ന വേദികളും മാറിക്കൊണ്ടേയിരിക്കുന്നു.

ഭാഗ്യം ലഭിച്ചിട്ടുള്ള താരങ്ങളിൽ ഇപ്പോഴും തിളങ്ങി നിൽക്കുന്ന ഒരാളാണ് ആലിയ ഭട്ട്. തന്റെ പൊതുവിജ്ഞാനത്തിലെ ചില പാളിച്ചകൾ കൊണ്ടു ട്രോൾ വലയിൽ കുടുങ്ങിപ്പോയ ഈ സുന്ദരി പക്ഷേ അതേ നാണയത്തിൽ തന്നെ ഒരു വീഡിയോ ചെയ്തു തനിക്കു തട്ടിയ കോട്ടം ഒരു പരിധു വരെ മാറ്റിയെടുത്തു. മലയാള സിനിമയിലേക്ക് വന്നാൽ അത്തരം ഭാഗ്യങ്ങൾ സിദ്ധിച്ച ഒരു നടനാണ് വിനു മോഹൻ. ഇപ്പോൾ കാര്യമായി സിനിമകൾ ഒന്നുമില്ലെങ്കിൽ പോലും വിനു മോഹനെക്കുറിച്ചുള്ള ട്രോളുകൾ ഇപ്പോഴും ഫേസ്ബുക്ക് പേജുകളിൽ കറങ്ങി നടപ്പുണ്ട്. താരങ്ങളുടെ സിനിമകളെ മാത്രമല്ല അവരുടെ പ്രശസ്തമായ ഡയലോഗുകൾ അതിനു ഒറിജിനൽ സിനിമയിലേക്കാൾ ചേരുന്ന സന്ദർഭങ്ങളിൽ എടുത്തു ഉപയോഗിച്ചും ട്രോളുകൾ ആഘോഷമാക്കാറുണ്ട്. നമുക്കു മനസ്സിലാകാത്ത ഭാഷ പറയുന്നവന്റെ പോസ്റ്റിനു താഴെ പണ്ഡിതൻ ആണെന്ന് തോന്നുന്നു എന്നു കമന്റ് ഇട്ടും താടിക്കു കൈ കൊടുത്തു ചിന്തിച്ചിരിക്കുന്ന ഗ്രിഗറിയുടെ ഫോട്ടോ ഇട്ടും ട്രോൾ കമ്മിറ്റി ആഘോഷത്തിൽ നമ്മളും കൂടും.

സിനിമയിൽ ഈ അടുത്തു ഏറ്റവും ട്രോളുകൾ ഏറ്റുവാങ്ങിയ നടനാണ് മമ്മൂട്ടി. തന്റെ റംസാൻ ചിത്രമായ കസബയുടെ ഫസ്റ്റ് ലുക്ക് പോസ്റ്ററിൽ പോലീസ് ജീപ്പിനു മുന്നിൽ നെഞ്ചും വിരിച്ചു പോലീസ് യൂണിഫോമിൽ ഇരുന്ന മമ്മൂട്ടിയെ ട്രോളുകാർ കൊണ്ടു പ്രതിഷ്ഠിക്കാത്ത സ്ഥലമില്ല. ബഹിരാകാശത്തേക്ക് കുതിച്ചു പായുന്ന റോക്കറ്റിലും പാടത്തു വച്ച നോക്കു കുത്തിയിലും എന്തിന് തുണി ഉണക്കാനിടുന്ന അയയിൽ പോലും ട്രോൾ വീരന്മാർ മമ്മൂട്ടിയെ എത്തിച്ചു. അവസാനം ട്രോളുകാരുടെ ആവശ്യം കഴിഞ്ഞാൽ മമ്മൂക്കയെ ഇവിടെ തന്നെ തിരിച്ചു കൊണ്ടു

വക്കണം എന്നു പറഞ്ഞുപോലും ട്രോൾ ഇറങ്ങി. ഈ ട്രോളുകൾക്കു പിന്നിൽ ലാലേട്ടൻ ഫാൻസ് ആണെന്ന് പറഞ്ഞു പോരിനിറങ്ങിയ മമ്മൂക്ക ഫാൻസിനെ ഞെട്ടിച്ചു കൊണ്ടു മമ്മൂക്ക തന്നെ തന്നെക്കുറിച്ചുള്ള ട്രോളുകൾ തന്റെ ഫേസ്ബുക്ക് പേജിൽ ഷെയർ ചെയ്തു ട്രോൾ രംഗത്തെയും മെഗാ താരമായി.

മമ്മൂട്ടിക്ക് തൊട്ട് മുൻപ് ഈ ഭാഗ്യം ലഭിച്ചത് ബിജുമേനോനായിരുന്നു. അനാർക്കലി എന്ന ചിത്രത്തിൽ തന്റെ സീനിയർ ഓഫീസറെ കിടന്നു കൊണ്ടു സല്യൂട്ട് അടിക്കുന്ന ബിജു മോനോനെ ട്രോളന്മാർ തോളിലേറ്റി ആഘോഷിച്ചു. ആ ആഘോഷത്തിൽ നിന്നും ബിജുമേനോന് കുറച്ചെങ്കിലും മുക്തി കിട്ടിയത് കേരളത്തിൽ നിയമസഭാ തെരഞ്ഞെടുപ്പ് ആഗതമായതോടെയാണ്. തന്റെ കയ്യിൽ ഇരുന്നു തന്നെ വട്ടം കറക്കിയ ജൂനിയർ മാൻഡ്രേക്കിനെ ബിജു മേനോൻ കൈമാറിയത് വാർത്താലോകത്തുനിന്നും രാഷ്ട്രീയരംഗത്തേക്കിറങ്ങിയ മാധ്യമ രംഗത്തെ സൂപ്പർ സ്റ്റാർ നികേഷ് കുമാറിനാണ്. തന്റെ നിയോജക മണ്ഡലത്തിലെ കിണറുകളിൽ ഉപ്പുവെള്ളമാണ് ലഭിക്കുന്നതെന്ന് കാണിക്കാൻ കിണറ്റിൽ ഇറങ്ങിയ അതിസാഹികനെ ട്രോളന്മാർ മീൻ ചട്ടിയിൽ വരെ ഇറക്കി വച്ചു. തെരഞ്ഞെടുപ്പ് കാലം രാഷ്ട്രീയ ട്രോളർമാരുടെ സുവർണകാലമായിരുന്നു. ഉമ്മൻ ചാണ്ടിയെയും അച്യുതാനന്ദനെയും പിണറായിയേയും ചെന്നിത്തലയേയുമൊക്കെ ട്രോളന്മാർ നിർത്തി പൊരിച്ചു. ഇടക്ക് കേരള രാഷ്ട്രീയത്തിലെ പുതിയ അവതാരങ്ങൾ ആയ വെള്ളാപ്പള്ളിയേയും കുമ്മനത്തിനെയും കൂടെ ചേർത്തു. തെരഞ്ഞെടുപ്പ് ചൂട് പിടിച്ചതോടെ രാഷ്ട്രീയ പാർട്ടികൾക്ക് അനൗദ്യോഗിക ട്രോൾ പേജുകൾ നിലവിൽ വന്നു. മലയാളിയുടെ ഇഷ്ട ട്രോൾ പേജുകളായ ഐ സിയുവിനും ട്രോൾ മലയാളത്തിനും ഒപ്പം കമ്മ്യൂണിസ്റ്റ് പാർട്ടിയെ ട്രോളി ഔട്ട് സ്പോക്കണും തിരിച്ചു ബിജെപിയെ ട്രോളി കമ്മ്യൂണിസ്റ്റ് സൈബർ ട്രോൾ തുടങ്ങിയവരും തെരഞ്ഞെടുപ്പ് കാലത്ത് ട്രോൾ ഹിറ്റ് ചാർട്ടിൽ ഇടം നേടി.

മമ്മൂട്ടിയും മോഹൻലാലും തൊട്ടു ഗ്രിഗറിയും സൗബിൻ ഷാഹിറുമൊക്കെ നിറഞ്ഞു നിൽക്കുന്ന മലയാളം ട്രോൾ പേജുകളിൽ പക്ഷെ നിത്യ ഹരിത നായകൻ എന്ന വിശേഷണം അർഹിക്കുന്ന ഒരു നടനെ ഉള്ളൂ. തന്റെ സ്വതസിദ്ധമായ അഭിനയശൈലി കൊണ്ടു മലയാളികളെ ഹു ഹു ഹു എന്നു ചിരിപ്പിക്കാൻ പഠിപ്പിച്ച ദേശീയ അവാർഡ് ജേതാവ് സാക്ഷാൽ സലിം കുമാർ. ഏതൊരു അവസരത്തിനെയും ട്രോളാൻ പാകമുള്ള കമന്റ് പുള്ളിയുടെ സിനിമകളിൽ ധാരാളം. പണ്ഡിതൻ ആണെന്ന് തോന്നുന്നു, ഭീകരനാണിവൻ കൊടും ഭീകരൻ, അവന്മാർക്ക് ചേഞ്ച് വേണമത്രേ ചേഞ്ച് അങ്ങിനെ നീണ്ടു പോകുന്നു സലിം കുമാർ സംഭാഷണ ശകലങ്ങളുടെ നീണ്ട നിര. അതിൽ പണ്ഡിതൻ ആണെന്ന് തോന്നുന്നു എന്ന കമന്റ് ഏറ്റവും കൂടുതൽ കിട്ടിയത് മുഹമ്മദ് അലിയെ മലയാളി ബോക്സിങ് താരമാക്കിയ നമ്മുടെ കായിക വകുപ്പു മന്ത്രിയായിരുന്ന ജയരാജനാണ്. അദ്ദേഹത്തെ ട്രോളി രസിക്കുന്നതു കണ്ടു വിഷണ്ണരായി ഇരുന്ന ഫേസ്ബുക്ക് സഖാക്കൾക്ക് വലിയൊരു ആശ്വാസമായാണ് അടുത്തൊരു മണ്ടൻ പ്രസ്താവനയുമായി കണ്ണൂരിൽ നിന്നു തന്നെ കെ. സുധാകരൻ എത്തുന്നത്. അഞ്ജു ബോബി ജോർജ്ജിനേയും അന്തരിച്ച അന്താരാഷ്ട്ര വോളിബോൾ ഇതിഹാസം ജിമ്മി ജോർജ്ജിനേയും പരാമർശിച്ച സുധാകരന് ഉടൻ തന്നെ ജൂനിയർ മാൻഡ്രേക്ക് പ്രതിമ കൈമാറിക്കിട്ടി. ബീഫ് കറി കഴിക്കുന്ന പടം വന്നപ്പോൾ അതു ബീഫ് അല്ല ഉള്ളിക്കറിയാണെന്ന് പറഞ്ഞ ബിജെപി നേതാവ് കെ. സുരേന്ദ്രനേയും ട്രോളന്മാർ വെറുതെ വിട്ടില്ല. അതോടെ കെ. സുരേന്ദ്രന് ഉള്ളി സുര എന്നൊരു ഓമനപ്പേരും ട്രോളന്മാർ സമ്മാനിച്ചു.

കായികലോകത്തെയും ട്രോളന്മാർ വെറുതെ വിട്ടില്ല. കലയിൽ സിനിമയെന്ന പോലെ കായികമേഖലയിൽ ക്രിക്കറ്റ് തന്നെയായിരുന്നു ട്രോളന്മാർക്ക് പഥ്യം. സ്പോർട്സ് ട്രോളർമാരുടെ ഏറ്റവും വലിയ ഇര മറ്റാരുമല്ല. ഇന്ത്യൻ ക്രിക്കറ്റ് ചരിത്രത്തിൽ മികച്ച വിജയങ്ങൾ രാജ്യത്തിനു സമ്മാനിച്ച മഹി എന്ന മഹീന്ദ്ര സിംഗ് ധോണി തന്നെ. ബാറ്റ് ചെയ്യുമ്പോൾ തുഴച്ചിലാണ് ധോണിക്ക് പ്രിയം എന്നതാണ് ട്രോളർമാരുടെ കണ്ടുപിടുത്തം. അതുകൊണ്ടു തന്നെ കാരിച്ചാൽ ചുനെയും ജവഹർ തായങ്കരി ചുന്റെയും അമരത്തുവരെ ധോണിയെ അവർ പ്രതിഷ്ഠിച്ചു. ധോണിയുടെ വലംകൈയായ രവീന്ദ്ര ജഡേജക്കും പിന്നെ നമ്മുടെ സ്വന്തം ഗോപുമോനായ ശ്രീശാന്തിനും കുറച്ചൊക്കെ ഇടം ട്രോൾ പേജുകളിൽ കിട്ടിയെങ്കിലും അവർക്കൊന്നും ട്രോളിംഗ് ശതമാനത്തിന്റെ കണക്കിൽ ഇന്ത്യൻ നായകന്റെ അടുത്തൊന്നും എത്താൻ കഴിഞ്ഞിട്ടില്ല എന്നതാണ് സത്യം.

കാലത്തിനൊത്തു കോലം മാറുക എന്ന പഴഞ്ചൊല്ലിനു മാത്രം എത്ര കാലം കഴിഞ്ഞിട്ടും ഒരു മാറ്റവുമില്ല. പക്ഷെ പഴഞ്ചൊല്ല് മാറിയില്ലെങ്കിലും നമ്മുടെ തമാശകളുടെ നിലവാരവും അവ പ്രത്യക്ഷപ്പെടുന്ന വേദികളും മാറിക്കൊണ്ടേ ഇരിക്കുന്നു. പണ്ടത്തെപോലെ സ്ത്രീകളേ കളിയാക്കിയോ ദളിതരേ മോശമാക്കിയോ ഒരു തമാശ എഴുത്തിലോ സ്ക്രീനിലോ വാക്കിലോ പ്രത്യക്ഷപ്പെട്ടാൽ അതിനെ വെറുതെ വിടില്ല സോഷ്യൽ മീഡിയ. അതുകൊണ്ടു തന്നെ പ്രതികരണങ്ങൾ നടത്തുമ്പോൾ രാഷ്ട്രീയക്കാർ കുറേക്കൂടി ശ്രദ്ധാലുക്കളായി മാറിയിരിക്കുന്നു. എന്തു പറഞ്ഞാലാണ് പണികിട്ടുക എന്നറിയാത്തതിനാൽ എന്തും പഠിച്ചിട്ടു പറയാം എന്ന മുദ്രാവാക്യം അവർ സ്വീകരിക്കുന്നു. വാക്കിൽ മാത്രമല്ല നോക്കിലും നടപ്പിലും ഇരിപ്പിലുമൊക്കെ ട്രോളാനുള്ള വകയുണ്ടോ എന്നു നോക്കി നടക്കുന്ന ഒരു സൂപ്പർ മീഡിയ പുറകെ ഉള്ളപ്പോൾ എല്ലാവരും ഒന്നു കരുതിയിരിക്കുന്നത് നല്ലതാ.



**ഫേവർ ഫ്രാൻസിസ്**
BRAND CONSULTANT



# നാണയസമ്പ്രദായം

ബ്രിട്ടീഷ് ഭരണം ഇന്ത്യയിൽ വന്നതിനു ശേഷമാണ് ഏകീകൃതനാണയസമ്പ്രദായം രൂപപ്പെട്ടത്. അതിനു മുമ്പ് മാറി വരുന്ന ഭരണങ്ങൾക്കനുസരിച്ച് നാണയങ്ങളിലും അവയുടെ മൂല്യത്തിലും വ്യത്യാസമുണ്ടായിക്കൊണ്ടിരുന്നു.

പണമില്ലാത്ത ലോകത്തേക്കുറിച്ച് ചിന്തിക്കാൻ സാധിക്കുമോ? അത് തികച്ചു അസാധ്യം തന്നെയാണ്. രൂപഭാവങ്ങൾ വ്യത്യസ്തമാകുമെങ്കിലും പണം മനുഷ്യജീവിതത്തിന്റെ അവിഭാജ്യഘടകമാണ്. ഓരോ കാലഘട്ടത്തിലും സാഹചര്യങ്ങൾക്കും ലഭ്യമായ വിഭവങ്ങൾക്കും അനുസൃതമായി പണം ഉണ്ടായിരുന്നു. ആദിമകാലത്ത് കൈമാറ്റ വ്യവസ്ഥയായിരുന്നത് നാണയങ്ങളും കറൻസിയും പിന്നിട്ട് ഇന്ന് പ്ലാസ്റ്റിക് മണിയിലെത്തി നിൽക്കുന്നു. ഏതായിരുന്നു ലോകത്തെ ആദ്യത്തെ നാണയം. തുർക്കിയിലെ ലുഡിയ എന്ന രാജ്യത്തിന്റെ രാജാവായിരുന്ന ഗൈഗസ് ഇറക്കിയ ഇലക്ട്രം ആണ് ഇതെന്ന് ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. പിന്നീട് ഈ സമ്പ്രദായം ഗ്രീസിലേക്കും വ്യാപിച്ചു. അവിടെ നിന്നാണ് മറ്റു രാജ്യങ്ങളിലേക്കും പണം കടന്നു വന്നത്. എങ്ങനെയാണ് നാം ഇന്ന് കാണുന്ന തരത്തിലുള്ള ഇന്ത്യൻ കറൻസിയുടെയും നാണയങ്ങളുടെയും ആവിർഭാവവും വളർച്ചയും. ഇന്ത്യൻ പണത്തിന് സുദീർഘമായ ഒരു ചരിത്രം തന്നെ പറയാനുണ്ട്. മൂവായിരം വർഷങ്ങൾക്കു മുമ്പു സിന്ധൂ നദീ തടസംസ്കാരകാലത്ത് ഇന്ത്യയിൽ നാണയങ്ങൾ ഉപയോഗിച്ചിരുന്നതായി കണ്ടെത്തിയിട്ടുണ്ട്. മോഹൻജദാരോയിൽ നിന്നു കണ്ടെടുത്ത ലോഹനാണയങ്ങൾ അതിനു തെളിവാണ്. കറൻസികൾ ഉപയോഗിക്കാൻ തുടങ്ങിയിട്ട് അധികകാലമായിട്ടില്ലെന്നാണ് ചരിത്രം പറയുന്നത്. അവ എളുപ്പം നശിച്ചു പോകാനുള്ള സാധ്യതയായിരിക്കണം ഇതിനു പിന്നിൽ. ഇന്ത്യയിൽ നിലവിലുണ്ടായിരുന്ന വിവിധതരത്തിലുള്ള നാണയങ്ങളെക്കുറിച്ച് വേദങ്ങളിൽ പരാമർശമുണ്ട്. അവയിലൊന്നാണ് കർഷാപണം. ലോകത്തിൽ കണ്ടെടുത്തിട്ടുള്ളതിൽ വച്ച് ഏറ്റവും പഴക്കം ചെന്ന നാണയങ്ങളിലൊന്നാണിത്.

### നാണയപരിഷ്കാരങ്ങൾ

ബിസി 2-3 ശതകത്തിലാണ് അലക്സാണ്ടർ ഇന്ത്യയെ ആക്രമിക്കുന്നത്. അലക്സാണ്ടറുടെ ആഗമനം രാജ്യത്തെ നാണയചരിത്രത്തെ തന്നെ മാറ്റിമറിച്ചെന്ന് പറയാം. ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ മേഖലയെയാണ് ഈ മാറ്റം ശക്തമായി ബാധിച്ചത്. വിദേശനാണയങ്ങൾ രംഗപ്രവേശം ചെയ്തു. അവയുടെ മൂല്യം ഇന്ത്യൻ പണത്തിനേക്കാൾ വളരെ കൂടുതലായിരുന്നു. ഡ്രാക്മ, ടെട്രാഡ്രാക്മ എന്നീ നാണയങ്ങൾ ഇവിടെ പ്രചരിപ്പിച്ചത് റോമാക്കാരാണ്. ഗുപ്തരാജാക്കന്മാരുടെ കാലം വരെ നാണയങ്ങളിൽ കലാപരവും സാംസ്കാരികവുമായ യാതൊരു മാറ്റങ്ങളും നടപ്പാക്കിയിരുന്നില്ല. നാണയങ്ങളിൽ വിശേഷദിവസങ്ങളും സംഭവങ്ങളും മറ്റും ആലേഖനം ചെയ്തു തുടങ്ങിയത് അവരാണ്. ഗുപ്ത ഭരണകാലത്ത് ആ രീതിയിൽ ഇറങ്ങിയ നാണയങ്ങളാണ് പരമഭട്ടാരക, പരമഭാഗവത, മഹാരാജാധിരാജ് തുടങ്ങിയവ. വിപ്ലവകരമായ പരീക്ഷണങ്ങൾ ഈ മേഖലയിൽ വരുത്തിയ ഭരണാധികാരിയാണ് മുഹമ്മദ് ബിൻ തുഗ്ലക്ക് ലോഹത്തിന്റെ ശരിയായ വിലയേക്കാൾ മൂല്യം വരുന്ന നാണയങ്ങൾ ഇറക്കിയത് അദ്ദേഹമാണ്.

### കേരളത്തിന്റെ നാണയങ്ങൾ

ഇനി കേരളത്തിന്റെ നാണയചരിത്രത്തിലേക്ക് കടക്കാം. രാജാക്കന്മാർ മാറുന്നതിനനുസരിച്ച് നാണയവും അതിന്റെ മൂല്യവും മാറുന്ന രീതി സാധാരണമായിരുന്നു. കേരളത്തിന്റെ നാണയചരിത്രത്തിൽ തിരുവിതാംകൂറിനുള്ള പങ്ക് ഒഴിച്ചുകൂടാനാവാത്തതാണ്. ചക്രങ്ങളുടെ നാട് എന്ന പേരു തന്നെ ഈ പ്രാധാന്യത്തെ സൂചിപ്പിക്കുന്നു. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുമ്പോൾ മലയാളദേശത്ത് സ്വന്തമായി നാണയം അടിക്കാനുള്ള സ്വാതന്ത്ര്യം തിരുവിതാംകൂർ മഹാരാജാവിനു മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നീട് 1950 ൽ ഈ നാണയങ്ങളുടെ സാധുത ഇന്ത്യാഗവർമെന്റ് റദ്ദാക്കി. തിരുവിതാംകൂറിൽ നിലവിലുണ്ടായിരുന്ന ഏറ്റവും ചെറിയ നാണയമായിരുന്നു ഒറ്റക്കാശ്(ചില്ലിക്കാശ്) ഇത് ചെമ്പുകൊണ്ടായിരുന്നു നിർമ്മിച്ചിരുന്നത്. മൂല്യത്തിൽ ലോകത്തിലെ ഏറ്റവും ചെറിയ നാണയം എന്ന റെക്കോർഡും ചില്ലിക്കാശിനുണ്ട്.

### രൂപയുടെ പിറവി

ബ്രിട്ടീഷ് ഭരണം ഇന്ത്യയിൽ വന്നതിനു ശേഷമാണ് ഏകീകൃത നാണയ സമ്പ്രദായം രൂപപ്പെട്ടത്. അതിനു മുമ്പ് മാറി വരുന്ന ഭരണങ്ങൾക്കനുസരിച്ച് നാണയങ്ങളിലും അവയുടെ മൂല്യത്തിലും വ്യത്യാസമുണ്ടായിക്കൊണ്ടിരുന്നു. ഡച്ചുകാർ, പോർച്ചുഗീസുകാർ, തുടങ്ങി ഇന്ത്യയിലെത്തിയ വിദേശ വ്യാപാരികൾ ഇന്ത്യയുടെ പണപരമായ ചരിത്രത്തിൽ വലിയൊരു പങ്കു തന്നെ വഹിച്ചിട്ടുണ്ട്. 13ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഇൽത്തുമിഷ് എന്ന ചക്രവർത്തിയാണ് മൂല്യനിർണ്ണയത്തിനുള്ള ഉപാധിയായി വെള്ളികൊണ്ടുള്ള ഒരു അറബിനാണയം നടപ്പാക്കിയത്. എന്നാൽ ഇന്ത്യയിലാദ്യം റുപ്പിയ സമ്പ്രദായം നടപ്പിലായത് ഷേർഷാ ഭരണകാലത്താണ് അതു വരെ ഭരിച്ചിരുന്ന ഗുപ്തന്മാർ

കർഷാ പണമായിരുന്നു നടപ്പിലാക്കിയിരുന്നത്. നിശ്ചിത തൂക്കമുള്ള 11 ഗ്രാം വെള്ളിനാണയം ഷേർഷാ പുറത്തിറക്കി പിന്നീട് ഈ രീതിയാണ് ഭാരതം പിന്തുടർന്നത്. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഇന്ത്യയുടെ ഭരണം ഏറ്റെടുക്കുമ്പോൾ സ്വർണ്ണം, വെള്ളി, ചെമ്പ്, വെങ്കലം തുടങ്ങിയ ലോഹങ്ങളിൽ തീർത്ത തൊള്ളായിരത്തോളം നാണയങ്ങൾ നിലവിലുണ്ടായിരുന്നു. വ്യത്യസ്തരായ രാജാക്കന്മാരുടെ ഭരണത്തിൻ കീഴിൽ ഉള്ള പ്രദേശങ്ങളിൽ അവർ നിശ്ചയിക്കുന്ന മൂല്യമുള്ള പണമാണ് ഉപയോഗിച്ചിരുന്നത്. ഈ വ്യത്യസ്തത സംസ്ഥാനാന്തര വ്യാപാരത്തിന് ഒരു വൻ തടസ്സമായിത്തീർന്നു ഇന്ത്യയൊന്നാകെ ഭരിക്കണമെങ്കിൽ ഏകീകൃതമായ നാണയ സമ്പ്രദായം കൂടിയേ തീരൂ എന്ന് ബ്രിട്ടീഷ് ഗവർമെന്റും തിരിച്ചറിഞ്ഞു. ഇതിൽ നിന്നാണ് ഇന്ത്യൻ രൂപയുടെ ജനനം എന്നു പറയാം. ഇത് നാണയങ്ങളുടെ മാത്രം കഥയാണ്.




ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുമ്പോൾ മലയാളദേശത്ത് സ്വന്തമായി നാണയം അടിക്കാനുള്ള സ്വാതന്ത്ര്യം തിരുവിതാംകൂർ മഹാരാജാവിനു മാത്രമേ ഉണ്ടായിരുന്നുള്ളൂ. പിന്നീട് 1950 ൽ ഈ നാണയങ്ങളുടെ സാധുത ഇന്ത്യാഗവർമെന്റ് റദ്ദാക്കി.



## കടലാസ് പണം

ഇനി ഇന്ത്യയിലെ കടലാസ് പണത്തിന്റെ ചരിത്രത്തിലേക്കു വരാം. കറൻസി പണത്തിന്റെ വരവ് 19ാം നൂറ്റാണ്ടിന്റെ ആരംഭത്തിനു ശേഷമാണ് സംഭവിച്ചത്. അന്ന് ബ്രിട്ടീഷ് പ്രവിശ്യയിൽ സ്ഥിതി ചെയ്തിരുന്ന ബംഗാൾ ബാങ്കിന് 1809ലും ബോംബെ ബാങ്കിന് 1840 ലും മദ്രാസ് ബാങ്കിന് 1843ലും കടലാസു പണം അടിക്കാനുള്ള അവകാശം അനുവദിച്ചുകൊടുത്തതായി ചരിത്രം പറയുന്നു. 1860ൽ ഇന്ത്യയുടെ ആദ്യ ധനകാര്യമെംബറായിരുന്ന സർ ജെയിംസ് വിൽസൺ ഗവർമെന്റ് നേരിട്ട് നോട്ടുകൾ അടിക്കുന്നതിനുള്ള ഒരു പുതിയ പദ്ധതി ആവിഷ്കരിച്ചു. ഇതിനനുസരിച്ച് 1861ൽ ഒരു നിയമവും പാസ്സാക്കി. അതു പ്രകാരം കറൻസികൾ അടിക്കുന്നതിനുള്ള അധികാരം പ്രവിശ്യാ ബാങ്കുകളിൽ നിന്ന് ഗവർമെന്റ് തന്നെ ഏറ്റെടുത്തു. പിന്നീട് 5രൂപ, 10രൂപ, 100 രൂപ എന്നീ നോട്ടുകൾ പുറത്തിറക്കി. 1935ൽ റിസർവ്വ് ബാങ്ക് ഓഫ് ഇന്ത്യ സ്ഥാപിക്കുകയും പണം നിർമ്മിക്കുന്നതിനുള്ള അവകാശം ഗവർമെന്റിൽ നിന്നും റിസർവ്വ് ബാങ്കിനു കൈമാറുകയും ചെയ്തു

## സ്വാതന്ത്ര്യലബ്ധിക്കുശേഷം..

സ്വതന്ത്ര്യത്തിനുശേഷം രാജ്യത്തെ ഭരണരംഗത്തും സാമ്പത്തികമേഖലയിലും ധാരാളം മാറ്റങ്ങളുണ്ടായി അതിൽ വളരെ പ്രധാനപ്പെട്ടതാണ് പണനിർമ്മാണത്തിൽ ഉണ്ടായത്. 1947ൽ ഇന്ത്യൻ നാണയ ആക്ട് പാസാക്കി. അതിൻപ്രകാരം 11/12 ശുദ്ധിയുള്ള പഴയ വെള്ളി രൂപകളെല്ലാം പിൻവലിച്ചു. ബ്രിട്ടീഷ് ഇന്ത്യയുടെ ഭാഗമായിരുന്ന ഇത്തരം നാണയങ്ങളെ പാടെ ഒഴിവാക്കിക്കൊണ്ട് അതിനു പകരമായി നിക്കലിൽ തീർത്ത നാണയങ്ങൾ അടിച്ചിറക്കി. എന്നാൽ ഈ നാണയത്തിന്റെ തൂക്കം പഴയ നാണയത്തിന്റേതിനോടു തുല്യമായിരുന്നു. 1957 ഏപ്രിൽ ഒന്നു തുടങ്ങി ദശാംശ സമ്പ്രദായവും നിലവിൽ വന്നു. രൂപയെ മൂല്യനിർണ്ണയത്തിനുള്ള തോതായി നിലനിർത്തിയതോടൊപ്പം തന്നെ മുൻപ് 1രൂപ 16 അണയ്ക്കു തുല്യമാണ് എന്നുള്ളത് മാറ്റി 1 രൂപ100 പൈസയ്ക്കു തുല്യം എന്ന പുതിയ കണക്കു നിലവിൽ വന്നു. 1964ൽ നയാപൈസ ഒഴിവാക്കി അന്ന് 1, 2, 3, 4, 5, 10, 20, 25, 50 പൈസകളും ഒരു രൂപയും നിലവിലുണ്ടായിരുന്നു. എന്നാൽ 1970 കളോടു കൂടി 1, 2, 3 പൈസകൾ പിൻവലിച്ചു.

1982 ലാണ് പുതിയ 2രൂപ നാണയം പുറത്തിറക്കുന്നത്. സ്റ്റൈയിൻലസ് സ്റ്റീലിൽ നിർമ്മിച്ച നാണയങ്ങൾ നിലവിൽ വരുന്നത് 1988 ലാണ് 10, 25, 50 പൈസ നാണയങ്ങളായിരുന്നു ഇങ്ങനെ നിർമ്മിച്ചത്.








സമുദ്രഗുപ്ത ഭരണകാലത്തുള്ള സ്വർണ്ണ ദിനാർ



ചന്ദ്രഗുപ്ത മൗര്യന്റെ ഭരണകാലത്തെ നാണയം– ചക്രവും ആനയും ആലേഖനം ചെയ്തിരിക്കുന്നു.









2006-ലാണ് 10 രൂപ നാണയം പുറത്തിറക്കിയത്. പിന്നീട് 2011 ൽ 25 പൈസ നാണയങ്ങൾ ഗവർമെന്റ് പിൻവലിച്ചു. ഇന്ന് പ്രചാരത്തിലുള്ള ഏറ്റവും മൂല്യം കുറഞ്ഞ നാണയം 50പൈസയുടേതാണ്. രൂപയ്ക്ക് പലരും അധികം അറിയാത്ത ചില പ്രത്യേകതകൾ കൂടിയുണ്ട്. അതിൽ പ്രധാനപ്പെട്ട ഒന്ന് രൂപയ്ക്ക് ഇന്ത്യയുടെ പലഭാഗങ്ങളിലും വ്യത്യസ്ത നാമമാണെന്നുള്ളതാണ്.

ബംഗാൾ, ഒറീസ, അസം, ത്രിപുര എന്നീ സംസ്ഥാനങ്ങളിൽ ഇത് ടാക്ക എന്ന പേരിലാണ് അറിയപ്പെടുന്നത്. മറ്റു ചില പ്രത്യേകതകൾ- ഇന്ത്യൻ രൂപയുടെ ഗുണമേന്മയെക്കുറിക്കുന്ന കോഡാണ് ഐഎൻ ആർ. ഇത് ഐഎസ്ഒ 4217കോഡാണ്. നോട്ട് അച്ചടിക്കാനുപയോഗിക്കുന്ന മഷിയ്ക്കും ചില പ്രത്യേകതകളുണ്ട്. ഫ്ളൂറസെന്റ് മഷിയായതിനാൽ അൾട്രാവയലറ്റ് രശ്മി പതിക്കുമ്പോൾ ഇവയ്ക്ക് തിളക്കം കൈവരുന്നു. ഇപ്പോൾ പിൻവലിക്കപ്പെട്ടിരിക്കുന്ന 500,1000 നോട്ടുകളിൽ മൂല്യം സൂചിപ്പിച്ചിരിക്കുന്ന അക്കത്തിന് ഒപ്റ്റിക്കലി വേരിയബിൾ ഇങ്ക് ആണ് ഉപയോഗിച്ചിരിക്കുന്നത് അതിനാൽ നോട്ട് നേരെ പിടിച്ചു നോക്കുമ്പോൾ പച്ചയായും ദിശ മാറ്റിയാൽ നീല നിറത്തിലും കാണപ്പെടും. നോട്ടുകളിൽ ചേർത്തിരിക്കുന്ന വാട്ടർമാർക്കിന്റെ ഇടതു വശത്തായി സാധാരണപ്രതലത്തിൽ നിന്നും ഉയർന്നു നിൽക്കുന്നതരത്തിൽ ചില ചിഹ്നങ്ങളാണ് മറ്റൊരു പ്രധാന സവിശേഷത. 20 രൂപ നോട്ടിൽ കുത്തനെയുള്ള ദീർഘ ചതുരം, 50 രൂപയിൽ ചതുരം, 100 രൂപയിൽ ത്രികോണം, 500ൽ വൃത്തം, 1000ത്തിൽ ഡയമണ്ട് എന്നിവയാണ് ഉള്ളത്. 2016 നവംബർ 8-ാംതീയതി പുറത്തിറക്കിയ 2000-ന്റെ നോട്ടിൽ മഹാതാമാഗാന്ധി സീരീസിൽ തന്നെയാണ് ഈ നോട്ടുകൾ ഉള്ളത്. മജന്ത നിറമാണ് നോട്ടിന്കാഴ്ചയില്ലാത്തവരെയും കൂടി പരിഗണിച്ച് നോട്ടിന്റെ മുൻഭാഗത്ത് ഇടതു വശത്തായിട്ട് ബ്രയിൻ ലിപി സംവിധാനം ഉണ്ട്. ഇത്, സ്പർശിച്ച് കാഴ്ചയില്ലാത്തവർക്ക് പണം തിരിച്ചറിയാനും വിനിമയം നടത്താനും സാധിക്കും. നോട്ടിന്റെ പിൻഭാഗത്ത് ഇന്ത്യയുടെ സാറ്റലൈറ്റ് ആയ മംഗൾയാന്റെ ചിത്രം ആലേഖനം ചെയ്തിരിക്കുന്നു. 2000 എന്നു രേഖപ്പെടുത്തിയ ദീർഘചതുരം വലതുവശത്ത് ഉന്തിനിൽക്കുന്ന രീതിയിൽ അച്ചടിച്ചിരിക്കുന്നു. സ്വച്ഛ് ഭാരത് അഭിയാന്റെ അടയാളവും പിറകുവശത്ത് കാണാം 1000, 500 നോട്ടുകളെ അപേക്ഷിച്ച് 2000 നോട്ട് വലിപ്പത്തിൽ ചെറുതാണ്.റിസർവ് ബാങ്ക് ഗവർണർ ഡോ ഉർജ്ജിത് ആർ പട്ടേലിന്റെ ഒപ്പ് ആണ് നോട്ടിലുള്ളത്

### പണത്തിന്റെ ഭാവി

ഇന്റർനെറ്റ്, ഈ കോമേഴ്സ്, പലതരം സാങ്കേതിക വിദ്യകൾ എന്നിവയുടെ ത്വരിതഗതിയിലുള്ള വളർച്ച പണത്തേയും നന്നായി സ്വാധീനിച്ചിട്ടുണ്ട്. സമീപ ഭാവിയിൽ ദ്രവ്യരൂപത്തിലുള്ള പണം അപ്രത്യക്ഷമായേക്കും. ഇപ്പോൾതന്നെ കൂടുതൽ രാജ്യങ്ങളിലും പ്ലാസ്റ്റിക് മണിയെയാണ് ധനവിനിമയത്തിനായി ഉപയോഗിക്കുന്നത്. ഓഹരി വിപണിയിൽ വിനിമയം ചെയ്യപ്പെടുന്ന പുതിയ നാണയ ഉപാധികളും ഈ മാറ്റങ്ങളിൽ വളരെ പ്രസക്തമായ പങ്കു വഹിച്ചിട്ടുണ്ട്. യൂറോയുടെ പ്രചാരത്തെത്തുടർന്ന് ലാറ്റിനമേരിക്കൻ രാജ്യങ്ങൾ അവർക്ക് സ്വന്തമായി നാണയം പുറത്തിറക്കാൻ ആലോചിക്കുന്നു. ഗൾഫ് കോ-ഓപ്പറേഷൻ കൗൺസിലിലെ ആറു രാജ്യങ്ങൾ ചേർന്ന് ഒരു പൊതു കറൻസി നടപ്പിൽ വരുത്താനും തീരുമാനിച്ചു കഴിഞ്ഞു. ഓരോ ഭൂഖണ്ഡങ്ങളിലെയും രാജ്യങ്ങൾ ചേർന്ന് ഭാവിയിൽ ഇത്തരം തീരുമാനങ്ങളെടുക്കാനുള്ള സാധ്യതയുമുണ്ട്. കറൻസി രഹിത വിപണി എന്നതാണ് ഇപ്പോൾ ഇന്ത്യാഗവർമെന്റ് വിഭാവനം ചെയ്യുന്നത്. സാംസ്കാരിക, വിദ്യാഭ്യാസ, സാമ്പത്തിക നിലകളിൽ ഇത്രയധികം വ്യത്യസ്തതകൾ നിലനിൽക്കുന്ന ഒരു രാജ്യത്ത് ഇത് എത്രമാത്രം വിജയകരമായി പ്രാവർത്തികമാക്കാനാകുമെന്ന് കാത്തിരുന്ന് കാണുക ●



# നോട്ടു പിൻവലിക്കൽ ഒരവലോകനം

അപ്രതീക്ഷിതവും അവിചാരിതവുമായ നടപടികളിലൂടെ രാജ്യത്തെയും ജനങ്ങളെയും മുന്നോട്ടു നയിക്കുന്ന ഭരണാധികാരികൾ വാഴ്ത്തപ്പെടുന്നു. മറിച്ച്, പ്രസ്തുത നടപടികളിലൂടെ ജനങ്ങളെ ബുദ്ധിമുട്ടിലാഴ്ത്തുകയാണെങ്കിൽ അവർ വിമർശിക്കപ്പെടുന്നു. രാജ്യം ഇപ്പോൾ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ കേന്ദ്ര സർക്കാർ അടുത്തിടെ പ്രഖ്യാപിച്ച നോട്ടു പിൻവലിക്കലിന്റെ (Demonetisation) ഫലമാണ്. ദീർഘകാലത്തിൽ നല്ലതിന് വേണ്ടിയാണെന്ന വാദമാണ് ഇതിനെ ന്യായീകരിക്കുന്നതിനായി സർക്കാർ മുന്നോട്ടു വയ്ക്കുന്നത്. പ്രസിദ്ധ ധനശസ്ത്രജ്ഞനായ കെയ്ൻസിന്റെ വാക്കുകളെ ഉദ്ധരിച്ചുകൊണ്ട് മുൻപ്രധാനമന്ത്രി മൻമോഹൻസിംഗ് ഈ നടപടി ഇങ്ങനെ വിമർശിച്ചു ദീർഘകാലത്തിൽ നാമെല്ലാവരും മരിച്ചുപോകും.

2016 നവംബർ എട്ടിനാണ് 1000ന്റെയും 500ന്റെയും നോട്ടുകൾ പിൻവലിച്ചത്. ഏതാനും ദിവസങ്ങൾകൊ് പ്രശ്നത്തെ തരണം ചെയ്യാമെന്ന സർക്കാരിന്റെ അമിത പ്രതീക്ഷ അസ്ഥാനത്തായപ്പോഴാണ് ഗോവയിലെ ഒരു പൊതു ചടങ്ങിൽ വികാരാധീനനായി പ്രധാനമന്ത്രി പ്രശ്ന പരിഹാരത്തിനായി 50 ദിവസത്തെ അവധി ചോദിച്ചത്. ഡിസംബർ 30നകം പ്രശ്നങ്ങൾ സമ്പൂർണ്ണമായി പരിഹരിച്ച് രാജ്യം പൂർവ്വസ്ഥിതി പ്രാപിക്കുമെന്ന് അദ്ദേഹം അവകാശപ്പെട്ടു. ഈ കുറിപ്പെഴുതുമ്പോൾ 44 ദിവസങ്ങൾ പിന്നിട്ടിരിക്കുന്നു. ആളുകളുടെ ദുരിതത്തിന് ഒരു ശമനവും വന്നിട്ടില്ല. അടുത്ത ദിവസങ്ങൾ അത് പരിഹരിക്കാനുള്ള സാധ്യതയും കാണുന്നില്ല.

കള്ളനോട്ട്, കള്ളപ്പണം, ഭീകരവാദഫണ്ടിംഗ് എന്നിവ ഉന്മൂലനം ചെയ്യുന്നതിന് വേണ്ടിയാണ് നോട്ട് പിൻവലിക്കൽ പ്രഖ്യാപിച്ചത്. കള്ളനോട്ടിന്റെ കാര്യമെടുത്താൽ ആധികാരികമായ കണക്കുകളുടെ അഭാവം പ്രകടമാണ്. ഏതെങ്കിലും ഒരു സമയം പരിഗണിച്ചാൽ, 400കോടി രൂപയുടെ കള്ളനോട്ടാണ് രാജ്യത്തുള്ളതായി കണക്കാക്കുന്നത്. ഇത് മൊത്തവരുമാനത്തിന്റെ നാമമാത്രമായ തോതാണ് കള്ളപ്പണത്തിന്റെ കാര്യത്തിലേക്ക് വന്നാൽ ആശയക്കുഴപ്പം കൂടുതലുള്ളതായി കാണാം. ഇതിന്റെ ആധിക്യം സമൂഹത്തിൽ വളരെ കൂടുതലാണെന്നതിൽ സംശയമില്ല. ദേശീയ വരുമാനത്തിന്റെ 40 ശതമാനം എങ്കിലും കള്ളപ്പണം ഉള്ളതായി കണക്കാക്കപ്പെടുന്നു. ചില വിദഗ്ധരുടെ അഭിപ്രായത്തിൽ ഇത് 62 ശതമാനം വരും. എന്നാൽ, കള്ളപ്പണത്തിന്റെ നല്ലൊരു ഭാഗവും സ്വർണ്ണം, ഭൂമി, വിദേശബാങ്കിലെ നിക്ഷേപം എന്നിവയായി സൂക്ഷിക്കപ്പെടുന്നു. മൊത്തം കള്ളപ്പണത്തിന്റെ കേവലം 6 ശതമാനമാണ് കറൻസിയായി സൂക്ഷിക്കുന്നത്. നോട്ട് പിൻവലിക്കൽ ഇത്രയും തുകയെ മാത്രമാണ് ദോഷകരമായി ബാധിക്കുക.

മൂന്ന് ലക്ഷം കോടി രൂപ ലക്ഷ്യമിടുന്ന സർക്കാരിന് നോട്ട് പിൻവലിക്കലിലൂടെ ലഭിക്കാൻ പോകുന്നത് വളരെ ചെറിയ ശതമാനമായിരിക്കും. യഥാർത്ഥത്തിൽ കള്ളപ്പണം കൈകാര്യം ചെയ്യുന്നത് രാജ്യത്തെ കേവലം 3ശതമാനം വരുന്ന ആളുകളാണ്. അതായത് 97ശതമാനം ആളുകളും നിരപരാധികൾ. വേണ്ടത്ര മുൻകരുതലുകൾ എടുക്കാതെയുള്ള നോട്ടുപിൻവലിക്കൽ നടപടി ബഹുഭൂരിപക്ഷത്തിനും ദോഷകരമായ ബാധി




സംക്ഷിപ്തമായി പറഞ്ഞാൽ നല്ലൊരു നടപടി വളരെ മോശമായി നടപ്പിലാക്കുന്നതിന്റെ തിക്തഫലമാണ് നാം ഇന്ന് അനുഭവിക്കുന്നത്. എവിടെയൊക്കെ മുൻകരുതലില്ലാതെ ഇവ നടപ്പിലാക്കിയിട്ടുണ്ടോ അവിടെയൊക്കെ പരാജയത്തിന്റെ കയ്പുനീർ കുടിക്കുകയുണ്ടായിട്ടുണ്ട്.

ച്ചിരിക്കുന്നു. ഈ സാഹചര്യത്തിൽ ഉയരുന്ന ചോദ്യം ഇതാണ്. നോട്ട് പിൻവലിക്കാനുള്ള അടിയന്തിര സാഹചര്യം ഇപ്പോൾ എന്താണ്? സാധാരണയായി വിലക്കയറ്റം പോലുള്ള സാമ്പത്തിക പ്രശ്നങ്ങൾ രൂക്ഷമാകുമ്പോൾ ആണ് നിലവിലുള്ള നോട്ടുകൾ പിൻവലിച്ചു പുതിയ നോട്ടുകൾ ഇറക്കുന്നത്. എന്നാൽ ഇന്ത്യയിൽ വിലക്കയറ്റം അതിന്റെ ഏറ്റവും കുറഞ്ഞ തോതിലാണ് നിലനിൽക്കുന്നത്. കേവലം മൂന്നു ശതമാനം മാത്രം. അതിനാൽ നോട്ടു പിൻവലിക്കുന്നതിന്റെ സാഹചര്യം നിലനിൽക്കുന്നില്ല. അടുത്തകാലത്ത് വെനിസ്വേലയിൽ നോട്ട് പിൻവലിക്കുകയും ഉടൻ തന്നെ പുനസ്ഥാപിക്കുകയും ചെയ്ത നടപടി വിലക്കയറ്റത്തിന്റെയും തുടർന്നുള്ള പ്രക്ഷോഭത്തിന്റെയും പശ്ചാത്തലത്തിലാണ് സംഭവിച്ചത്. അഴിമതിയുടെ കൂടിയ അളവാണ് നോട്ട് പിൻവലിക്കുന്നതിന് ഉപോൽബലകമായി ചൂണ്ടിക്കാട്ടുന്ന മറ്റൊരു വാദം. ഇന്ത്യയെ സംബന്ധിച്ചിടത്തോളം ഇത് സത്യമാണെങ്കിലും അഴിമതി മുഖേന ലഭിക്കുന്ന തുക കറൻസിയുടെ രൂപത്തിലല്ല സൂക്ഷിക്കുന്നതെന്ന് ഇതിനകം വ്യക്തമാക്കിയല്ലോ. സ്ഥാപനപരമായ പരിഷ്ക്കാരങ്ങളുടെ പിൻബലത്തിൽ മാത്രമേ അഴിമതിപോലുള്ള പ്രശ്നങ്ങൾ നേരിടാനാവൂ.

കള്ളപ്പണത്തിന്റെ ഉറവിടങ്ങളെ തിരിച്ചറിഞ്ഞ് അവ പരിഹരിക്കുന്നതിലാണ് ഭരണാധികാരികൾ മിടുക്ക് കാണിക്കേണ്ടത്. യഥാർത്ഥത്തിൽ കള്ളപ്പണത്തിന്റെ ഉറവിടങ്ങൾ പ്രധാനമായും മൂന്ന് ആകുന്നു. അഴിമതി, കുറ്റകൃത്യങ്ങൾ, ഹവാല പ്രവർത്തനങ്ങൾ എന്നിവയാണ്. നോട്ട് പിൻവലിക്കുന്നതുകൊണ്ട് അഴിമതി തടയാം എന്നു കരുതുന്നത് വ്യാമോഹം ആണ്. കുറ്റകൃത്യങ്ങൾ വഴി ലഭിക്കുന്ന തുകയുടെ കാര്യത്തിലും ഇത് തന്നെയാണ് സ്ഥിതിവിശേഷം. യഥാർത്ഥ കറൻസിയുടെ സാന്നിദ്ധ്യമില്ലാതെ നടക്കുന്ന സാമ്പത്തിക ഇടപാടുകളാണ് ഹവാല എന്ന ഓമനപ്പേരിൽ അറിയപ്പെടുന്നത്. ഉദാഹരണത്തിന് മസ്ക്കറ്റിൽ നിന്ന് ഒമാൻ റിയാൽ കൂടിയ നിരക്കിൽ അനൗദ്യോഗിക ഇടപാടുകാരനു കൈമാറുമ്പോൾ കോഡുപയോഗിച്ച് ഫോൺ സന്ദേശത്തിലൂടെ തത്തുല്യമായ രൂപ അർഹരുടെ അളുകൾക്ക് കൈമാറുന്നു. ഇവിടെ ഒമാൻ റിയാൽ അയക്കാതെ തന്നെ ഇത്തരം ഹവാല ഇടപാടുകൾ കേരളത്തിൽ ഭംഗിയായി നടക്കുന്നു. അനൗദ്യോഗിക കണക്കു പ്രകാരം ഒരു വർഷം ഒരുലക്ഷം കോടി രൂപയുടെ എങ്കിലും ഇത്തരം ഇടപാടുകൾ നടക്കുന്നതായി അഭിപ്രായപ്പെടുന്നു. നോട്ട് പിൻവലിക്കുന്നതിന്റെ ഫലമായി തൽക്കാലം ഇതിന് അറുതി വരുമെന്നതിൽ സംശയമല്ല. പക്ഷെ ഇതിന്റെ തിരിച്ചു വരവ് ഇന്ന് അല്ലെങ്കിൽ നാളെ സുനിശ്ചിതം. ഭീകരവാദികൾ നടത്തുന്ന ഫിംഗ് തടയപ്പെടുമെന്ന വാദമാണ് മറ്റൊന്ന്.

കള്ളനോട്ടും കറൻസിയുടെ രൂപത്തിലുള്ള കള്ളപ്പണവും കൊണ്ട് ഭീകരവാദ പ്രവർത്തനം പരിപോഷിക്കുന്നുന്നെതിൽ സംശയം ഇല്ല. ഇതിനും തൽകാലം വിരാമം ഇടും. പക്ഷെ എത്രകാലം? പുതിയ നോട്ടിന്റെ സാങ്കേതിക വിദ്യ സാമൂഹിക വിരുദ്ധർ മനസ്സിലാക്കാൻ എടുക്കുന്ന കാലതാമസം ആണ് ഈ കാര്യത്തിലുള്ള ആശ്വാസം. ഇപ്പോൾ തന്നെ 2000 രൂപയുടെ കള്ളനോട്ട് ഇറങ്ങിയെന്നുള്ള (കള്ള) പ്രചരണവും ശക്തമാണ്.

ഒരു കറൻസി രഹിത സമൂഹത്തിലുള്ള യാത്രയുടെ തുടക്കം ആണ് നോട്ട് പിൻവലിക്കൽ പദ്ധതിയുടെ ലക്ഷ്യമെന്നാണ് ഒടുവിലത്തെ വിശദീകരണം. തീർച്ചയായും കുറഞ്ഞ അളവിൽ കറൻസി ഉപയോഗിക്കുകയും സമ്പൂർണ്ണമായി കറൻസി കൈവെടിയുകയും ചെയ്യുന്ന ഡിജിറ്റൽ ബാങ്കിങ്ങിലേക്കുള്ള യാത്ര നല്ലതുതന്നെ. കള്ളപ്പണം, കള്ളനോട്ട് എന്നിവ വ്യാപനം ചെയ്യുന്നതിന് ഇവ ഒരു തടസ്സം ആകാം. എന്നാൽ മറ്റു ചില പ്രശ്നങ്ങൾ ഇവിടെ ഉയരുന്നതായി കാണാം. ഒന്നാമതായി ഇന്ത്യൻ സമൂഹം ഡിജിറ്റൽ ബാങ്കിങ്ങിന് പാകമാണോ എന്നതാണ് ആദ്യത്തെ പ്രശ്നം. റിസർവ്വ് ബാങ്കിന്റെ ഒരു പഠനത്തിൽ ഇന്ത്യ ഒരു കറൻസി രഹിത സമൂഹത്തിലേക്ക് മാറാൻ സമയമായിട്ടില്ല എന്നു ചൂിക്കാട്ടുന്നു. രാമതായി, ലോകത്ത് ഒരു രാജ്യവും സമ്പൂർണ്ണ കറൻസി രഹിത വ്യവസ്ഥയായി പരിണമിച്ചിട്ടില്ല. തൊണ്ണൂറ് ശതമാനത്തിലധികം ഇടപാടുകളും കറൻസി രഹിതമായി നടക്കുന്ന രാജ്യങ്ങളുടെ എണ്ണം നാമമാത്രമാണ്. ഒട്ടു മിക്ക രാജ്യങ്ങളിലും ഡിജിറ്റൽ ബാങ്കിന്റെ ശക്തി വ്യാപിപ്പിക്കേണ്ടതുണ്ട്. മൂന്നാമതായി, ഡിജിറ്റൽ ഇടപാടിലൂടെ വ്യക്തികൾക്ക് ഉണ്ടാകുന്ന ധനനഷ്ടം. ഉദാഹരണത്തിന് പെട്രോൾ അടിക്കുമ്പോൾ ഓരോ ഡിജിറ്റൽ ഇടപാടിനും ഈടാക്കുന്ന ചാർജ്.ദുരിത പർവ്വങ്ങൾ ഇവിടം കൊണ്ട് കഴിയുന്നില്ല. സമ്പദ്‌വ്യവസ്ഥയുടെ സകല തലങ്ങളിലും നോട്ടു പിൻവലിക്കുന്നതിന്റെ പ്രത്യാഘാതം എത്തിക്കഴിഞ്ഞു. സാധാരണക്കാർ, കൃഷിക്കാർ, തൊഴിലാളികൾ തുടങ്ങിയ വിഭാ

ഗങ്ങളെയും വ്യവസായം, നിർമ്മാണം, വ്യാപാരം, കൃഷി എന്നീ മേഖലകളെയും നോട്ടു പിൻവലിക്കൽ പ്രതിസന്ധിയിൽ ആക്കിയിരിക്കുന്നു. വിവാഹം, മരണം തുടങ്ങിയ അടിയന്തിര ആവശ്യങ്ങൾക്ക് സാധാരണ ജനങ്ങൾ പണത്തിനായി നെട്ടോട്ടം ഓടുന്നു. ഇതിനിടയിൽ കുബേരമന്ത്രിയുടെയും കോടീശ്വരൻമാരുടെയും മക്കളുടെ വിവാഹം ആഘോഷപൂർവ്വം നടത്തുന്നു. ഈ സാഹചര്യത്തിൽ നോട്ടു പിൻവലിക്കലിനോടുള്ള സർക്കാരിന്റെ ആത്മാർത്ഥതയെ ജനം സംശയിക്കുന്നതിൽ തെറ്റില്ല.

ആവശ്യത്തിന് എന്ന് പണം കിട്ടും എന്നതാണ് ഇവിടുത്തെ പ്രസക്തമായ ചോദ്യം? 2016 മാർച്ചിലെ കണക്കു പ്രകാരം 17.5 ലക്ഷം കോടി രൂപയാണ് കറൻസിയായി റിസർവ് ബാങ്ക് വിതരണം ചെയ്തത്. അതിൽ 86 ശതമാനം നോട്ടുകൾ അതായത് 14.5 ലക്ഷം കോടി രൂപ പിൻവലിച്ചു. ഇതിനകം നാലുലക്ഷം കോടി രൂപയാണ് പുതുതായി വിതരണം ചെയ്തത്. ബിസിനസ്സ് സ്റ്റാൻഡേർഡിന്റെ അഭിപ്രായത്തിൽ ഏറ്റവും കുറഞ്ഞത് 108 ദിവസംകൊണ്ട് മാത്രമേ പണം അടിച്ചിറക്കാൻ പറ്റുകയുള്ളു എന്നതാണ്. മറ്റൊരു കണക്കു പ്രകാരം 80ശതമാനം 500 രൂപയും 20ശതമാനം 2000രൂപയും എന്ന തോതിൽ അച്ചടിക്കാൻ 461 ദിവസം വേണ്ടിവരുമെന്ന് കണക്കാക്കുന്നു. അതല്ല 500 ഉം 2000 ഉം നേർ പകുതിവീതം അടിക്കണമെങ്കിൽ 295 ദിവസം വേണ്ടി വരും. സംക്ഷിപ്തമായി പറഞ്ഞാൽ നല്ലൊരു നടപടി വളരെ മോശമായി നടപ്പിലാക്കുന്നതിന്റെ തിക്തഫലമാണ് നാം ഇന്ന് അനുഭവിക്കുന്നത്. എവിടെയൊക്കെ മുൻകരുതലില്ലാതെ ഇവ നടപ്പിലാക്കിയിട്ടുണ്ടോ അവിടെയൊക്കെ പരാജയത്തിന്റെ കയ്പ്പുനീർ കുടിക്കുകയുണ്ടായിട്ടുണ്ട്. സോവിയറ്റ് യൂണിയൻ, മ്യാൻമാർ എന്നിവർ ചില ഉദാഹരണങ്ങൾ മാത്രം. ഏറ്റവും ഒടുവിൽ വെനിസ്വേലയും. ഇന്ത്യയുടെ സ്ഥിതിയും മറ്റൊന്ന് ആകാൻ തരമില്ലെന്ന് ലക്ഷണങ്ങൾ വ്യക്തമാക്കുന്നു.






**ഡോ. മാർട്ടിൻ പാട്രിക്**

റിട്ടയേർഡ് ഇക്കണോമിക്സ് പ്രൊഫസർ, സാമ്പത്തിക വിദഗ്ദ്ധൻ, ടി.വി, പത്രമാധ്യമങ്ങളിൽ തുടർച്ചയായി സാമ്പത്തിക വീക്ഷണങ്ങൾ അവതരിപ്പിച്ചു വരുന്നു.



# കിടമത്സരത്തിന്റെ കാണാപ്പുറം

നാളെ ഇന്നിനേക്കാൾ നന്നായിരിക്കുമെന്ന് ഒരിക്കലും വിചാരിക്കരുത്. സമ്പദ് വ്യവസ്ഥയിൽ അടുത്തിരിക്കുന്ന സന്നിഗ്ധാവസ്ഥയിൽ അടുത്ത ഏതാനും മാസങ്ങൾ മെച്ചപ്പെട്ടതാകുമെന്ന് പലരും വിശ്വസിച്ചു കാണുന്നു. അങ്ങനെ ചെയ്യല്ലേ.എന്നുവെച്ചാൽ നാളെയെ അത്യാപത്തായി കാണണമെന്നില്ല. ഭാവിയെ അത്യധികം പ്രവചനാതീതമാണെന്ന നിലയിൽ വീക്ഷിയ്ക്കണമെന്ന് ഊന്നിപ്പറയുക മാത്രമാണ് ഉദ്ദേശം.

ഒരു വസ്തുത സമ്മതിച്ചേതീരൂ. കിടമത്സരം എല്ലായിടത്തുമുണ്ട്. ഇവിടുത്തെ ഉദാരവൽകൃത കമ്പോളങ്ങളായാലുംശരി, മറ്റെവിടെയോ ഉള്ള ആഗോള പരിസ്ഥിതിയായാലും ശരി നിങ്ങളുടെ ബിസിനസ്സ് ചെറുകിടയാകാം. അതല്ല ബഹുരാഷ്ട്ര വ്യാപാരമാകാം. കിടമത്സരമില്ലാതെ അധികകാലം ബിസിനസ്സു നടത്താനാവില്ല. അതുകൊണ്ട് പുതിയ കമ്പോളങ്ങളും സുരക്ഷിതമായ മൂലകളും തിരഞ്ഞ് സമയം പാഴാക്കുന്നതിനുപകരം ബിസിനസ്സിനെ കിടമത്സരത്തിൽ നിന്ന് ഒഴിവാക്കുന്ന കാര്യത്തെക്കുറിച്ച് ചിന്തിക്കാൻ സമയമായിരിക്കുന്നു. നിലവിലിരിക്കുന്ന ബിസിനസ്സിൽ നിന്ന് കൂടുതൽ പരിണാമം പ്രതീക്ഷിക്കുന്നുവെങ്കിൽ അതുവരേണ്ടത് ഇനിയുംവലുപ്പംകൂടാനിടയില്ലാത്ത ഒരപ്പത്തിൽ നിന്നാണ്.

നിങ്ങളുടെ കമ്പനിയെകുറിച്ച് ശരിയായത് നിങ്ങളുടെ പ്രതിയോഗിയുടെ കാര്യത്തിലും ശരിയാണ്. അവർകൂടുതൽ പരിണാമം ആഗ്രഹിക്കുന്നുവെങ്കിൽ അതുചോർത്തുക നിങ്ങളുടെ വില്പനയിൽ നിന്നായിരിക്കും.

കിടമത്സരം കമ്പോളത്തിൽ ശക്തിമത്താണെങ്കിൽ ദീർഘകാലം പടപൊരുതാനായി കച്ചകെട്ടി കൊള്ളുക. നവാഗതനാണ് നിങ്ങളെങ്കിൽ പ്രത്യേകിച്ചും കനത്ത വിപണന പേശിയില്ലെങ്കിൽ എഫ്.എം.സി.ജി. വിപണികളിലോ ഉപഭോക്തൃ ദൃഢോൽപ്പന്ന വിഭാഗങ്ങളിലോ പ്രവേശിക്കുന്ന കാര്യം ചുമ്മാ മറന്നു കളയുകയാണ് ഭേദം.

ആക്രമണങ്ങൾക്കെതിരെ സ്വയം സംരക്ഷിക്കുകയെന്നത് സ്വാഭീഷ്ടമനുസരിച്ചുള്ളകാര്യമല്ല. പ്രത്യേകിച്ചും, ഇനി മുതൽ വ്യാപാരം ശക്തിപ്പെടണമെങ്കിൽ അതുചെയ്തേ പറ്റൂ.

യാതൊരു കസ്റ്റമറേയും അപ്പാടെ ആശ്രയിക്കരുത്. ഒരു മേഖലയാസകലം അധീനത്തിലുള്ള കസ്റ്റമറെ സ്വന്തമാക്കുക പോലുള്ള സെയിൽസ്മാൻ ഭാഷണം അതൊക്കെ പഴയ കഥയാണ്. ഇന്നിപ്പോൾ അങ്ങനെയല്ല, കുറ്റിക്കാരന് വേണ്ടിഎന്തു തുടർന്നു ചെയ്യുന്നു വെന്നതിനാണ് പ്രാധാന്യം. കഴിഞ്ഞ കൊല്ലം എന്ത് ചെയ്തു വെന്നതിന് പ്രസക്തിയില്ല.

ഓർഡറുകളിൽ കൃത്യമായ നടപടിയെടുക്കുന്നു. സമയനിഷ്ഠയോടെ ഡെലിവറി എത്തിക്കുന്നു. ഏറ്റവും ഉയർന്ന ഗുണനിലവാരം പുലർത്തുന്നു. ഇന്നിതൊന്നും പോര. എങ്ങനെ വിൽക്കുന്നുവെന്നതല്ല കാര്യം. കസ്റ്റമറുമായി കച്ചവടം നടത്തുന്നതിനുള്ള അവകാശം നിങ്ങൾക്കു നേടിത്തരുന്നത് നിങ്ങളുടെ ആശയങ്ങൾ, വിവരം, ഉപദേശം അവരുടെ വ്യാപാരപ്രവർത്തനങ്ങളിൽ നിങ്ങൾക്കുള്ള ഉൾക്കാഴ്ച എന്നിവയൊക്കെയാണ്. കസ്റ്റമറെ ശരിക്കും അറിയുന്നുവെന്ന് ഒരിക്കലും വിചാരിക്കാതിരിക്കുക. കസ്റ്റമർമാരെ സംബന്ധിച്ച വിവരം തുടർച്ചയായ

അടിസ്ഥാനത്തിൽ വില്പനോദ്യോഗസ്ഥർ ശേഖരിക്കുന്നില്ലെങ്കിൽ ബിസിനസ്സിന് എന്തോകുഴപ്പമുണ്ട്.ഇത്തരം വിവരം നിരന്തരമായി ശേഖരിക്കുകയെന്നതാണ് അവരുടെ പ്രാഥമിക കർത്തവ്യം. ഇപ്പോഴത്തെ സ്ഥിതിവിവരമില്ലെങ്കിൽ കസ്റ്റമറുടെആവശ്യങ്ങൾ നിവർത്തിക്കാൻ നിങ്ങൾക്കാവില്ല. എങ്കിൽ പിന്നെ നിങ്ങളിപ്പറയുന്ന കമ്പോളസ്ഥിതി നിർണ്ണയമുണ്ടല്ലോ അത് എവിടുന്നുണ്ടാകാനാണ്?

കസ്റ്റമർമാർക്ക് എന്തു സംഭവിക്കുന്നു? അവർ അഭിമുഖീകരിക്കുന്ന വിഷമതകൾ എന്തെല്ലാമാണ്? അവരുടെ അവസരങ്ങൾ ഏത്? അവർ നേരിടുന്ന ഭീഷണികൾ ഏവ? അവയിൽ നിന്നും മോചനം നേടാൻ അവരെന്തു ചെയ്യണം? ഈ ചോദ്യങ്ങൾക്ക് ഉത്തരമില്ലെങ്കിൽ ആകപ്പാടെ ചെയ്യാവുന്നത് ചുമ്മാ പ്രതികരിക്കുക. അഗ്നിശമന തന്ത്രങ്ങൾ സ്വീകരിക്കുക എന്നതു മാത്രമാണ്. പ്രയോജനകരമായ വിവരത്തിന്റെ അഭാവത്തിൽ വിലപ്പിടിപ്പുള്ള ഇടപാടുകാരെ നഷ്ടപ്പെടേണ്ടിവരുന്ന അങ്കലാപ്പുകൾ ഒഴിവാക്കാൻ സാധിച്ചെന്നു വരില്ല.

കമ്പനിയെ കസ്റ്റമർക്കു വിൽക്കുക ചെയ്യുന്നത് ഒരിക്കലും നിർത്തിവെയ്ക്കരുത്. ഇടപാടുകാരിൽ വിധേയത്വം വളർത്തണമെങ്കിൽ ആദ്യം തന്നെ നിങ്ങളുടെ കമ്പനി അവർ വാങ്ങണം. നിങ്ങളുടെ ഉല്പന്നങ്ങളോ സേവനങ്ങളോ വാങ്ങുന്നതിന് മുമ്പ് തന്നെ നിങ്ങൾ വിൽക്കുന്നത് മാത്രമാണ് അവർ വാങ്ങുന്നത് എന്നുവരികിൽ അവർ നിങ്ങളുമായി അധികകാലം ഇടപാട് നടത്താതിരിക്കാനാണ് സാധ്യത.

നാളെ ഇന്നിനേക്കാൾ നന്നായിരിക്കുമെന്ന് ഒരിക്കലും വിചാരിക്കരുത്. സമ്പദ് വ്യവസ്ഥയിൽ അടുത്തിരിക്കുന്ന സന്നിഗ്ധാവസ്ഥയിൽ അടുത്ത ഏതാനും മാസങ്ങൾ മെച്ചപ്പെട്ടതാകുമെന്ന് പലരും വിശ്വസിച്ചു കാണുന്നു. അങ്ങനെ ചെയ്യല്ലേ. എന്നുവെച്ചാൽ നാളെയെ അത്യാപത്തായികാണണമെന്നില്ല. ഭാവിയെ അത്യധികം പ്രവചനാതീതമാണെന്ന നിലയിൽ വീക്ഷിയ്ക്കണമെന്ന് ഊന്നിപ്പറയുക മാത്രമാണ് ഉദ്ദേശം. ഓരോ തിരിവിലും കുഴപ്പമുണ്ടെന്ന് വിചാരിക്കണമെന്നുമാത്രം.

അനിശ്ചിതത്വത്തെ കുറിച്ചുള്ള ഈ ബോധം പ്രയോജനകരമായിതീരാം. കാരണം, ഇത് ചില സുപ്രധാന ചോദ്യങ്ങൾ ചോദിക്കാൻ നിങ്ങളെ നിർബന്ധിക്കുന്നു. കിടമത്സരക്കാരന് പാദസ്ഥലം ലഭിക്കുന്നത് വിഷമകരമാക്കി തീർക്കാൻ നിങ്ങളിപ്പോൾ എന്തുചെയ്യണം? സുപ്രധാന കസ്റ്റമർമാരെ നഷ്ടപ്പെട്ടാൽ എന്തു സംഭവിക്കും? ഇപ്പോൾ മുതൽ രണ്ടുകൊല്ലത്തേക്ക് പുതിയ ബിസിനസ്സ് ഉത്തേജിപ്പിക്കുവാൻ എന്തു ചെയ്യണം? ഭാവി സ്വയം ചാലകമായ രീതിയിൽ മെച്ചപ്പെടുമെന്ന് വിചാരിക്കുമ്പോൾ മാത്രമേ അതിനെ അവഗണിക്കുന്നതിന് ഇടവരികയുള്ളൂ. മെച്ചപ്പെട്ട ദിവസങ്ങൾക്ക് ആസൂത്രണം ആവശ്യമാണ്.

ആവശ്യം ബിസിനസ്സ്കൈവശമായി കഴിഞ്ഞുവെന്ന് ഒരിക്കലും കരുതാതിരിക്കുക. ചില കമ്പനികളുടെ ആത്മാർത്ഥമായ വിശ്വാസം വിപണിയിലെ ഒരു വൻകഷണം കിട്ടികഴിഞ്ഞുവെന്നാണ്. ഇതിൽ അത്ഭുതപ്പെടാതിരിക്കാൻ നിവൃത്തിയില്ല. കമ്പോളം നിയന്ത്രിക്കാൻ തങ്ങൾക്കാവുമെന്ന് വിചാരിച്ചുകൊണ്ട് വലിയവരായി സ്വയം നടിക്കുകയാണവർ. വ്യക്തികളെ പോലെ തന്നെ കമ്പനികളും തെറ്റായ സുഖ ചിന്ത വളർത്തിയെടുക്കാനിടയുണ്ട്. കാര്യങ്ങൾ സുഗമമായി മുന്നോട്ട് നീങ്ങുന്നതാണ് അവർക്കിഷ്ടം.വേദന പാടില്ല. ക്ലേശമരുത്. തിടുക്കംവേണ്ട, ഒരർത്ഥത്തിൽ അവർ തികച്ചും തൃപ്തരാണ്. ഇങ്ങനെയൊരു നിലപാട് കമ്പനി സംസ്കാരമായിതീർന്ന് പ്രവർത്തനത്തിന്റെഓരോ തലത്തിലും ഇത് പ്രസരിക്കുകയും ചെയ്യുന്നു. അത് ഗുണപരമോ പ്രയോജനകരമോ ആയിരിക്കുകയില്ല. അതെ, ആത്മവിശ്വാസത്തിന്റെ ഇത്തരം ബിസിനസ്സുകളാണ് കിടമത്സരക്കാരന്റെ ആക്രമണ ലക്ഷ്യങ്ങളിൽ ആദ്യം സ്ഥലം പിടിക്കുന്നത്. ചെയ്യുന്നതിലെല്ലാം സുഖാലസ്യം കയ്യേറിയിട്ടുള്ളതുകൊണ്ട് ഇവർ ആക്രമണത്തിന് എളുപ്പം വിധേയരാകുന്നു. അവരുടെ കസ്റ്റമർമാരും വിവരം അറിഞ്ഞു തുടങ്ങും. ധാർഷ്ട്യമായാണ് ഇതവർക്ക് അനുഭവപ്പെടുക. ലിവർ ഉദാഹരണം മറക്കാതിരിക്കുക. നിർമ്മ അവരുടെഫെയറുകളിൽ വലിയൊരുഖണ്ഡം വെട്ടിവിഴുങ്ങിയല്ലോ. ദീർഘവർഷങ്ങളിലൂടെ കമ്പോള നേതാക്കളായിരുന്ന് വളർത്തിയെടുത്ത (എന്തുംഅലക്ഷ്യമാക്കുക) എന്ന നിലപാട് അവരുടെ മിക്കവാറുമെല്ലാം വിപണികളിലും കിടമത്സരക്കാരെ ആകർഷിച്ചു വരുത്തി. എന്നാൽ ഭാഗ്യവശാൽ പ്രശ്നം അവർക്ക് കണ്ടുപിടിക്കാൻ കഴിഞ്ഞു. സാമാന്യം ഭേദപ്പെട്ട



ഏറ്റവും താണ വിലയാണുള്ളത് എന്ന പ്രശസ്തി ഒരിക്കലും വളർത്തിയെടുക്കാതിരിക്കുക. വില അടിസ്ഥാനമാക്കിയഏതു ബിസിനസ്സും ഒരു ഘട്ടത്തിലല്ലെങ്കിൽ മറ്റൊന്നിൽ കുഴപ്പത്തിന് ഇരയായിതീരും.

ഒരുതിരിച്ചുവരവ് സാധിച്ചെടുക്കാനായി വിഭജനവൽക്കരണം മറ്റു കമ്പനികളുമായുള്ള സഹകരണം എന്നിവ ഉൾപ്പെടെ പല തന്ത്രങ്ങളും ആവിഷ്കരിക്കാൻ അവർക്കു സാധിച്ചു.

ഏറ്റവും താണ വിലയാണുള്ളത് എന്ന പ്രശസ്തി ഒരിക്കലും വളർത്തിയെടുക്കാതിരിക്കുക. വില അടിസ്ഥാനമാക്കിയഏതു ബിസിനസ്സും ഒരു ഘട്ടത്തിലല്ലെങ്കിൽ മറ്റൊന്നിൽ കുഴപ്പത്തിന് ഇരയായിതീരും. കസ്റ്റമർക്ക് വാഗ്ദാനം ചെയ്യുന്നത് ഏറ്റവും താണവില മാത്രമാണെന്നുവരികിൽ നിങ്ങളുടെ കമ്പനിയിൽനിന്ന് വാങ്ങാൻ മറ്റൊരു കാരണവുമില്ല എന്നൊരുസന്ദേശമായിരിക്കും നിങ്ങൾഅയക്കുക.

ഒരുൽപ്പന്നമോ സേവനമോ നൽകുന്നതിനുള്ള അഹിർഗ്ഗമനം മാത്രമാണല്ലോ നിങ്ങൾ. നിങ്ങളുമായിമറ്റുള്ളവർ ഇടപാടു നടത്തുന്നത് ധനപരമായ സൗകര്യം മുൻനിർത്തി മാത്രമാണ്. ബിസിനസ്സ് പിടിച്ചെടുക്കാമെന്ന ഉദ്ദേശ്യത്തോടെ മറ്റാരെങ്കിലും വന്ന് നിങ്ങളുടെ വിലയേക്കാൾ താണൊരുവില പറഞ്ഞേക്കാം. ഇതെപ്പോഴും സംഭവിക്കുന്നതാണ്. ഉദാഹരണങ്ങൾ നിരവധി – ടി.വി. മാർക്കറ്റിങ്ങിലും റെഫ്രിജറേറ്റർമാർക്കറ്റിലുമൊക്കെ.

അവസാനമായി ഒരിക്കലുമൊരിക്കലും വ്യഗ്രതപ്പെടുന്നത് നിർത്തരുത്. ഒക്കെ മനസ്സിലാക്കിവെച്ചിരിക്കുന്നു എന്ന് കരുതുന്നവരുല്ലോ. അവരാണ്ഏറ്റവും മോശമായത്അർഹിക്കുന്നത്. അപ്രകാരം അർഹിക്കുന്നത് അവർക്കു കിട്ടാറുമുണ്ട്. ഇത് മനസ്സിലാക്കാൻ ദിനപത്രം നോക്കിയാൽ മതി. അമ്പതും നൂറുമൊക്കെ വർഷമായി ബിസിനസ്സു നടത്തിവരുന്ന കമ്പനികൾ അടച്ചുപൂട്ടുകയാണ് ദിനംപ്രതിയെന്നോണം.

ഇനിയിപ്പോൾ കാര്യങ്ങൾ സുഖമായി നീങ്ങുന്ന ഘട്ടത്തിലാണ് ഞാൻ എന്ന് ബിസിനസ്സുകാർ പലപ്പോഴും പറയുന്നത് കേൾക്കാം. അവർക്കറിയാമോ ഇല്ലയോ എന്നതു പോകട്ടെ ബിസിനസ്സിനെ ലാഭകരമാക്കി നിർത്തുകയെന്നതിന്റെ ഒപ്പംകാണാറുള്ള കർമ്മതീവ്രതതങ്ങൾക്കാവശ്യമില്ലെന്ന് തെളിയിക്കുകയാണ് അവർ ചെയ്യുന്നത്. ഔന്നത്യത്തിലെത്തിയെന്ന് വിചാരിക്കുന്നവർ മറുഭാഗത്തുകൂടെ താഴെ വീഴുകയാണെന്ന്ചുരുക്കം.

കുഴപ്പം പിടിച്ച ഈ കാലത്തെ അസ്ഥിരമായ കമ്പോളാവസ്ഥയിൽ ഈ തന്ത്രങ്ങൾ വളരെ പ്രയോജനകരമാണ്. കിടമത്സരക്കാരെ തടഞ്ഞുനിർത്താൻ ഈ തന്ത്രങ്ങൾ നിങ്ങൾക്കു സ്വീകരിക്കാം. മുന്നേറി ഐശ്വര്യം നേടുവാനായി എവിടെയുമുള്ള കമ്പനികൾക്ക് ഇവ അനിവാര്യമാണ് താനും.



**ബോബൻ കൊളളന്നൂർ**
bobankollannur@gmail.com

# ലക്ഷ്മി
## നന്മയുടെ തിരിനാളം

അമ്മൂമ്മത്തിരി, പേപ്പർ പേന, വിത്തുപേന, ഓറഞ്ച് അലേർട്ട്, തുടങ്ങിയ കണ്ടെത്തലുകളിലൂടെ ലക്ഷ്മി പറഞ്ഞു തരുന്ന സന്ദേശങ്ങൾ നൻമയുടെ തിരിനാളം തെളിയിക്കുന്നവയാണ്.



അമേരിക്കയിലെ ആർട്ട് ഗ്യാലറി ഡിസൈനർ ജോലി ഉപേക്ഷിച്ച് മലയാള മണ്ണിൽ സാമൂഹ്യ സേവനത്തിന്റെ പാതകളിൽ വൈവിധ്യമാർന്ന പരീക്ഷണങ്ങൾ നടത്തുകയാണ് ഡിസൈനർ ലക്ഷ്മി എൻ മേനോൻ.

അമ്മൂമ്മത്തിരി, പേപ്പർ പേന, വിത്തുപേന, ഓറഞ്ച് അലേർട്ട്, തുടങ്ങിയ കണ്ടെത്തലുകളിലൂടെ ലക്ഷ്മി പറഞ്ഞു തരുന്ന സന്ദേശങ്ങൾ നൻമയുടെ തിരിനാളം തെളിയിക്കുന്നവയാണ്.

### ഡിസൈനറിൽ നിന്നും സാമൂഹ്യ സംരംഭകയിലേക്കുള്ള മാറ്റം

വർഷങ്ങൾക്ക് മുമ്പ് അമേരിക്കയിൽ ജോലിക്കായി പോയ എനിക്ക് അവിടെ ജുവല്ലറി ഡിസൈനിംഗിൽ പരിശീലന ശേഷം സാൻഫ്രാൻസിസ്കോയിലെ ഗ്യാലറിയിൽ ആർട്ടിസ്റ്റായി ജോലി ചെയ്യാൻ സാധിച്ചു. ജോലിക്കിടെയാണ് പേപ്പർ പേന നിർമാണം പഠിക്കുന്നത്. പലതും പഠിക്കുന്നതിനിടയിൽ ഇതും പഠിച്ചു. അന്ന് ഒരു സംരംഭം എന്ന ചിന്ത തന്നെ ഉടലെടുത്തിരുന്നില്ല. പത്ത് വർഷത്തിനുശേഷം നാട്ടിൽ അവധിക്കെത്തിയപ്പോൾ പ്ലാസ്റ്റിക് പേനകൾ സൃഷ്ടിക്കുന്ന പരിസ്ഥിതി പ്രശ്നങ്ങൾ ചെറുതല്ല എന്ന തിരിച്ചറിവ് എന്നെ ഇത്തരം പ്രവർത്തനത്തിലേക്ക് അവിചാരിതമായി നയിക്കുകയായിരുന്നു. പിന്നെ പ്രവർത്തനങ്ങൾ പ്യുവർ ലിവിംഗ് എന്ന സംഘടനക്കൊപ്പമായി.

### പ്യുവർ ലിവിംഗ്/ഗുഡ് കർമ ഫൗണ്ടേഷൻ

പ്യുവർ ലിവിംഗ് സോഷ്യൽ എന്റർപ്രൈസസ് - ഒരു സാമൂഹ്യ സന്നദ്ധ സംഘടനയാണ്. ഈ സംഘടനയെ ചുറ്റിപറ്റി ധാരാളം പ്രവർത്തനങ്ങൾ നടന്നു വരുന്നു. പ്രകൃതിക്കും മനുഷ്യനും ഹാനികരമാകാതെ ജീവിതശൈലി സൃഷ്ടിച്ചെടു

പ്യുവർ ലിവിംഗ് സോഷ്യൽ എന്റർപ്രൈസസ് – ഒരു സാമൂഹ്യ സന്നദ്ധ സംഘടനയാണ്. ഈ സംഘടനയെ ചുറ്റിപറ്റി ധാരാളം പ്രവർത്തനങ്ങൾ നടന്നു വരുന്നു. പ്രകൃതിക്കും മനുഷ്യനും ഹാനികരമാകാതെ ജീവിതശൈലി സൃഷ്ടിച്ചെടുക്കുവാൻ ഈ സംഘടന സഹായിക്കുന്നു. ഈ ആശയങ്ങളിൽ അധിഷ്ഠിതമായി അമ്മൂമ്മത്തിരി, വിത്തുപേന, ഓറഞ്ച് അലേർട്ട്, തുടങ്ങിയ ഒട്ടനവധി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ഈശ്വരാനുഗ്രഹത്താൽ സാധിക്കുന്നു.



ക്കുവാൻ ഈ സംഘടന സഹായിക്കുന്നു. ഈ ആശയങ്ങളിൽ അധിഷ്ഠിതമായി അമ്മൂമ്മത്തിരി, വിത്തുപേന, ഓറഞ്ച് അലേർട്ട്, തുടങ്ങിയ ഒട്ടനവധി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ ഈശ്വരാനുഗ്രഹത്താൽ സാധിക്കുന്നു. പ്യുവർ ലിവിംഗിനൊപ്പം തന്നെ സഹോദരൻ തുടക്കമിട്ട ഗുഡ് കർമ ഫൗണ്ടേഷൻ എന്ന ഫാമിലി ട്രസ്റ്റിന്റെ മേൽനോട്ടവും ഞാൻ വഹിക്കുന്നു. ആരോഗ്യസുരക്ഷയ്ക്കും വിദ്യാഭ്യാസത്തിനും വേണ്ട ധനസഹായങ്ങൾ ലഭ്യമാക്കുന്നതിന് വേണ്ടിയാണ് ട്രസ്റ്റ് പ്രവർത്തിക്കുന്നത്. സാമൂഹ്യപ്രതിബദ്ധത കാത്തു സൂക്ഷിച്ചു കൊണ്ടാണ് ഗുഡ് കർമ ഫൗണ്ടേഷനും പ്രവർത്തിക്കുന്നത്. പേപ്പർ പേന നിർമിക്കുന്ന അംഗവൈകല്യമുള്ളവർക്ക് നിർമാണത്തിന് ആവശ്യമായ മെഷീനോ മറ്റ് ഉപകരണങ്ങളോ വാങ്ങുന്നതിന് ഗുഡ് കർമ ട്രസ്റ്റ് പിന്തുണ നൽകുന്നു.

## അമ്മൂമ്മത്തിരി

90 വയസ്സായ എന്റെ അമ്മൂമ്മയ്ക്ക് എപ്പോഴും എന്തെങ്കിലും ചെയ്തുകൊണ്ടിരിക്കണം. വീട്ടിലേക്ക് വേണ്ട വിളക്കുതിരി തിരിക്കുന്നത് അമ്മൂമ്മയാണ്. നാമം ജപിച്ച് ആത്മാർത്ഥമായാണ് അമ്മൂമ്മ തിരിതിരിക്കുന്നത്. ഇത് കാണാനുള്ള രസവും അമ്മൂമ്മയെ കൂടുതൽ സമയം പിടിച്ചിരുത്താനും കൂടുതൽ നൂൽ വാങ്ങിക്കൊടുത്തു. ഏറെ നൂലിന് ഏറെ തിരികൾ തിരിച്ചപ്പോൾ അമ്മൂമ്മയ്ക്ക് ഏറെ സന്തോഷം. അത് അയൽവീടുകളിലും ബന്ധുവീടുകളിലും കൈമാറിയപ്പോൾ അവർക്കും സന്തോഷം. അമ്മൂമ്മയുടെ ഇഷ്ടം കണ്ട് അച്ഛന്റെ കാഴ്ച്ച മങ്ങിതുടങ്ങിയ സഹോദരിക്കും നൽകി. ആ അമ്മൂമ്മയും കൂടുതൽ ഉൽസാഹഭരിതയായി കാണപ്പെട്ടപ്പോഴാണ് വൃദ്ധസദനങ്ങളിലെ അമ്മൂമ്മമാരെക്കുറിച്ച് ഓർത്തത്. നാല് ചുവരിന്റെ ഏകാന്തതയിൽ വീർപ്പുമുട്ടുന്ന അവർക്ക് ഇത് ആശ്വാസമേകുമെന്ന് തോന്നി. സാമൂഹ്യക്ഷേമവകുപ്പ് നടത്തുന്ന എറണാകുളത്തെയും തിരുവനന്തപുരത്തെയും അമ്പലപ്പുഴയിലെയും വൃദ്ധസദനങ്ങളിൽ കൈത്തറിയിൽനിന്നുള്ള കഴിനൂൽ നൽകി. ഇപ്പോൾ ഈ അമ്മൂമ്മമാർക്ക് പ്രതിദിനം 100 രൂപയിലധികം വരുമാനം ലഭിക്കുന്നു.

തിരി പായ്ക്ക് ചെയ്യുന്നത് ഭിന്നശേഷിയുള്ളവർക്കുള്ള ബഡ്സ് എന്ന സ്ഥാപനത്തിലെ അന്തേവാസികളാണ്. പായ്ക്ക് ചെയ്ത് ആവശ്യക്കാർക്ക് ഓർഡർ പ്രകാരം എത്തിച്ചുകൊടുക്കും. കേട്ടറിഞ്ഞ് നിരവധിപേർ അമ്മൂമ്മത്തിരിക്ക് എത്തുന്നു. വിവാഹത്തിനും മറ്റും റിട്ടേൺ ഗിഫ്റ്റായി അമ്മൂമ്മത്തിരി കൊടുക്കുന്നവരുണ്ട്. വലിയ ക്ഷേത്രങ്ങൾ തിരിയെടുക്കാൻ തയ്യാറായാൽ അത് ഏറെ സഹായകരമാകും. അമ്മൂമ്മത്തിരിയിൽനിന്ന് ലഭിക്കുന്ന വരുമാനം പൂർണമായും അമ്മൂമ്മമാരുടെ ക്ഷേമപ്രവർത്തനങ്ങൾക്കുവേണ്ടിയാണ് ഉപയോഗിക്കുന്നത്.

## വിത്ത് ലൗ

അൻപത് ലക്ഷത്തിലധികം വിദ്യാർത്ഥികൾ ഉള്ള നമ്മുടെ സംസ്ഥാനത്ത് ഒരു വിദ്യാർത്ഥിക്ക് മൂന്നു പേന വീതം മാസത്തിൽ വേണ്ടിവരുന്നുണ്ടെങ്കിൽ പരിസ്ഥിതിയിൽ അടിഞ്ഞുകൂടുന്ന പ്ലാസ്റ്റിക് എത്രയാണെന്ന് ചിന്തയിൽ നിന്നാണ് പേപ്പർ പേനയെന്ന ആശയം ഉടലെടുത്തത് അത് പ്യുവർ ലിവിംഗിലൂടെ യാഥാർത്ഥ്യമാക്കാൻ ശ്രമിക്കുകയായിരുന്നു. പ്രിന്റിങ് പ്രസുകളിലെ പേപ്പർ വേസ്റ്റ് സ്വരൂപിച്ച് റീഫിൽ ഒഴികെയുള്ള ഭാഗങ്ങൾ പേപ്പർ കൊണ്ട് നിർമ്മിച്ചു. അനാഥാലയങ്ങളിൽ ക്രാഫ്റ്റ് വർക്ക് എന്ന നിലയിലായിരുന്നു തുടക്കം. പിന്നീട് പേനയോടൊപ്പം ചെടികളുടെ വിത്തുകൂടി നൽകാൻ കഴിഞ്ഞാൽ ഉചിതമെന്ന് തോന്നി. ചീര, മുളക്, വഴുതന തുടങ്ങിയവയുടെ വിത്തുകൾ തുടങ്ങി പേനയുടെ ചുവടുഭാഗത്ത് നിറച്ചു. അങ്ങനെ അത് "വിത്ത് ലൗ"എന്നായി. വേനൽച്ചൂട് തന്ന ചൂട് ചിന്ത, പേനയിൽ വെച്ച് കൊടുക്കാൻ കഴിയുന്ന ചെറിയ മരത്തിന്റെ വിത്തുള്ള അഗസ്ത്യമരത്തിൽ ചെന്നുപെടുകയായിരുന്നു. തണൽമരമായി വളരുന്നതോടൊപ്പം മികച്ച ഔഷധഗുണമുള്ളതുമാണ്. വിത്തിന് നല്ല വിലയുള്ളതിനാൽ നാണ്യവിളയായും ഉപയോഗിക്കാനാവും. ഉപയോഗം കഴിഞ്ഞു വലിച്ചെറിയപ്പെടുന്ന പേന മരമായി വളരുന്ന കാഴ്ച !









**വിളക്കുമരങ്ങൾ**

വിത്തുപേന പല പ്രമുഖരും പ്രതീകാത്മകമായി നട്ടിട്ടുണ്ട്. ചട്ടിയിൽ മണ്ണ് നിറച്ച് അതിൽ പല പ്രമുഖരും നടുന്ന വിത്ത്പേന പിന്നീട് വീട്ടിലേക്ക് പറിച്ച് നടുന്നു. നട്ട് പരിപാലിച്ച് പോരുന്ന ഇവയെ വിളക്കുമരങ്ങൾ എന്നാണ് വിളിക്കുന്നത്. കൂടുതൽ മഹാന്മാരുടെ പേരിലുള്ള മരങ്ങൾ നട്ട് വീടിനുചുറ്റും മരങ്ങളുടെ ഒരു മ്യൂസിയം സൃഷ്ടിക്കാനാണ് ലക്ഷ്യമിടുന്നത്. എം.ടി. വാസുദേവൻനായർ, സുഗതകുമാരി, മാർ ക്രിസോസ്റ്റം, മമ്മൂട്ടി, ഇ.ശ്രീധരൻ എന്നിവർ ഇതുവരെ ഇതിൽ പങ്കാളികളായി.

**ഓറഞ്ച് അലേർട്ട്**

നമ്മുടെ റോഡുകൾ അപകടം സൃഷ്ടിക്കുന്നവയാകുമ്പോൾ അതിനായി ഒരു മുൻകരുതൽ എന്ന ആശയത്തിൽ നിന്ന് ഉടലെടുത്തതാണ് ഓറഞ്ച് അലേർട്ട്. റോഡുകളുടെ അപകടാവസ്ഥ ഡ്രൈവർമാരെ ഓർമ്മപ്പെടുത്താൻ 50 അടി അപ്പുറവും ഇപ്പുറവും ഓറഞ്ച് നിറത്തിൽ ദീർഘത്രികോണം വരയ്ക്കുകയെന്നതാണ് ആശയം. ജനകീയ പിന്തുണയോടെ ഈ സിഗ്നൽ സംവിധാനം വ്യാപിപ്പിക്കാനാണ് ശ്രമം. മാഞ്ഞുപോകുന്ന തരത്തിൽ എക്സ്റ്റീരിയർ പെയിന്റാണ് വരയ്ക്കാൻ ഉപയോഗിക്കുന്നത്. കേട്ടറിഞ്ഞ് നിരവധി പേർ ഇപ്പോൾ ഇതിന് തയ്യാറായി മുന്നോട്ടുവരുന്നു. ഈ ആവശ്യത്തിന് സൗജന്യമായി പെയിന്റ് നൽകാമെന്ന് ബെർജർ കമ്പനിയും സമ്മതിച്ചു.

**ആക്രിയോളജി**

ആക്രി സാധനങ്ങളാണ് പ്രിയപ്പെട്ട അസംസ്കൃതവസ്തു. നമ്മൾ നിസ്സാരമെന്നുകരുതി വലിച്ചെറിയുന്ന സാധനങ്ങളിൽനിന്ന് അതിന്റെ ഒരുപാട് വൈവിധ്യങ്ങൾ തീർക്കാം 'ആക്രിയോളജി' എന്നാണ് ഞാനിട്ടിരിക്കുന്ന പേര്. അത്തരം വർക്കിന് ആരാധകർ ഏറുകയാണ്. വൈക്കോൽകൊണ്ടുള്ള 'ഹേ ആർട്ടിൽ 'എം.മുകുന്ദന്റെ പ്രവാസം എന്ന പുസ്തകത്തിന്റെ കവർ ഡിസൈൻ ചെയ്തപ്പോൾ ഏറെ ശ്രദ്ധിക്കപ്പെട്ടു. പുസ്തകത്തിന്റെ 10,000 കോപ്പിയിലും ഹേ ആർട്ടായിരുന്നു. അഞ്ചുതരം ഡിസൈൻ ഉപയോഗിച്ചു. ഡിസി ബുക്സിന്റെ ഷോപ്പും മറ്റും ഡിസൈൻ ചെയ്തിട്ടുണ്ട്. വല്ലപ്പോഴും കല്യാണങ്ങളുടെ വേദി രൂപകൽപ്പന ചെയ്യാറുണ്ട്. തികച്ചും ജൈവമായ രീതിയിലാണ് ഇവയെല്ലാം ചെയ്യാറ്.

**ഗ്രാൻഡ്മാർക്ക്**

പലരും അമ്മൂമ്മത്തിരിക്ക് ഒപ്പം പലഹാരങ്ങൾ ആവശ്യപ്പെടാൻ തുടങ്ങിയപ്പോൾ അച്ചപ്പം, മുറുക്ക് തുടങ്ങിയ പലഹാരങ്ങൾ അമ്മൂമ്മമാർ തന്നെ ഉണ്ടാക്കി നൽകുന്നു. ഇതിന് കൃത്യമായ വിപണി കണ്ടെത്തുകയാണ് ഗ്രാൻഡ്മാർക്കിലൂടെ. കേരളത്തിന്റെ വിവിധയിടങ്ങളിൽ അമ്മൂമ്മമാർ വീട്ടിലുണ്ടാക്കുന്ന സാധനങ്ങൾക്ക് ആവശ്യപ്പെട്ടാൽ ഈ ട്രേഡ്മാർക്ക് നൽകും. സൂപ്പർമാർക്കറ്റുകളിലും മറ്റും അവർക്ക് വിൽപ്പന നടത്താൻ ഇത് സഹായകമാകും.

**പെൻഡ്രൈവ്**

സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നു ഞാൻ സമാഹരിച്ച, വലിച്ചെറിയപ്പെട്ട നാല് ലക്ഷം പേനകൾ ഉപയോഗിച്ച് ഫോർട്ട് കൊച്ചിയിൽ ബിനാലെ ഫൗണ്ടേഷന്റെ സഹകരണത്തോടെ ഒരു ഇൻസ്റ്റലേഷൻ / ശിൽപം (ബഷീറിയൻ സങ്കല്പമായ 'ഇമ്മിണി ബല്യ ഒന്ന്') നിർമ്മിക്കുന്നു.

**ഹിമ ജെ. മംഗലത്തിൽ**
himajmangalathil@gmail.com




# കുടങ്ങൽ തൈലം

*Rich Hair- Cool Head*

ആദ്യ ഘട്ടത്തിൽ ഞാൻ സ്വയം ഉപയോഗിച്ചാണ് പരീക്ഷണങ്ങൾ നടത്തിയത്. പിന്നെ കുടുംബാംഗങ്ങളും അയൽക്കാരും നാട്ടുകാരും ഉപയോഗിച്ചു നോക്കി. ഇപ്പോൾ ചില ഡോക്ടർമാർ ഇതു ശുപാർശ ചെയ്യുന്നുണ്ട്. ഉപയോഗിച്ചവർ സാക്ഷ്യപ്പെടുത്തുന്നു ഇതു ഫലം ചെയ്യുമെന്ന്.

തലമുടിയെക്കുറിച്ചുള്ള പഠനശാഖയിൽ (Trichology) സ്വതന്ത്ര ഗവേഷണം നടത്തുകയാണ് പാലാ സെന്റ് തോമസ് കോളേജിലെ അസോസിയേറ്റ് പ്രൊഫസർ രാജു അഗസ്റ്റിൻ. ഇത്തരം പരീക്ഷണങ്ങളിലൂടെ വികസിപ്പിച്ചെടുത്ത പ്രകൃതിദത്ത ഉൽപന്നത്തിന്റെ വിശേഷങ്ങൾ അദ്ദേഹം വിശദീകരിക്കുന്നു.

## ഗവേഷണത്തിന് പ്രചോദനമായത് ?

കേശസംരക്ഷണം ഉറപ്പു നൽകുന്ന ധാരാളം ഹെയർ ഓയിലുകൾ വിപണിയിൽ ലഭ്യമാണ്. എന്നാൽ ഇതിൽ ഏതെല്ലാമാണ് യഥാർത്ഥത്തിൽ ഫലം നൽകുന്നത് എന്നു ചിന്തിക്കാറുണ്ടായിരുന്നു. അങ്ങനെ പഠിച്ചു വരുമ്പോഴാണ് ഇവയിൽ പലതും യഥാർത്ഥത്തിൽ എണ്ണയല്ല എന്നു തിരിച്ചറിയാനായത്. പലതും രാസലായനികളോ പെട്രോളിയം ഉൽപന്നങ്ങളോ ആണ്. എത്ര തണുപ്പുള്ള സ്ഥലങ്ങളിലും ഇവ കട്ടപിടിക്കുന്നതായി കാണുന്നില്ല. എന്നാൽ വെളിച്ചെണ്ണ കുറഞ്ഞ ഊഷ്മാവിൽ ഉറഞ്ഞ് കട്ടപിടിക്കുന്നതായി കാണാം. അപ്പോൾ വ്യത്യസ്തവും ഫലപ്രദവുമായ ഒരു തൈലത്തിന്റെ കണ്ടെത്തലിനെപ്പറ്റി ചിന്തിച്ചു തുടങ്ങി. ആയുർവേദ വൈദ്യരംഗത്ത് പ്രഗൽഭരായ ചിലരുടെയും ലഭ്യമായ ആയുർവേദഗ്രന്ഥങ്ങളുടെയും സഹായത്തോടെ പരീക്ഷണങ്ങൾ ആരംഭിച്ചു

## കുടങ്ങൽ തൈലം ?

കുടങ്ങൽ അഥവാ കുടകൻ (സെന്റിലാ ഏഷ്യാറ്റിക്കാ) എന്ന ചെറു സസ്യത്തിന്റെ ആയുർവേദഗുണങ്ങളെപ്പറ്റി മനസ്സിലാക്കുവാനിടയായി. വർഷങ്ങൾ നീണ്ട പരീക്ഷണ നിരീക്ഷണങ്ങളിലൂടെ കുടങ്ങൽ ഉൾപ്പെടെ 108 ആയുർവേദ മൂലികകളുടെ ഒരു മിശ്രണം കണ്ടെത്തി. പിന്നീടാണ് ഇതിന്റെ നിർമ്മാണ ഘട്ടത്തിലേക്കെത്തുവാൻ സാധിച്ചത്. ശിരസ്സിനു മിതമായ കുളിർമ്മ നൽകുവാൻ കുടകനു കഴിയും. ഇതിന്റെ ഇലയ്ക്ക് തലച്ചോറിന്റെ





രാജു അഗസ്റ്റിൻ

രൂപമാണ്. ഇത് ശിരസ്സുമായി കുടകനുള്ള പ്രകൃതിദത്തബന്ധത്തെ സൂചിപ്പിക്കുന്നു. കേന്ദ്രനാഡീവ്യവസ്ഥയെ പരിപോഷിപ്പിച്ച് ഓർമ്മ ശക്തിയും കാഴ്ച്ച ശക്തിയും വർധിപ്പിക്കുവാൻ കുടങ്ങലിനു കഴിയും. ഇതു നൽകുന്ന കുളിർമ ശാന്തമായ ഉറക്കം പ്രദാനം ചെയ്യുന്നു. തല തണുപ്പിക്കുന്ന മറ്റു പല എണ്ണകളേയും പോലെ 'കുടങ്ങൽ തൈലം' നീർവീഴ്ച ഉണ്ടാക്കുകയില്ല.

## പരീക്ഷണ ഘട്ടങ്ങൾ?

നൂറു ശതമാനം പ്രകൃതിദത്ത മൂലികകൾ മാത്രമാണ് കുടങ്ങൽ തൈലത്തിൽ ഉപയോഗിക്കുന്നത്. യാതൊരുവിധ രാസവസ്തുക്കളോ, പ്രിസർവേറ്റിവോ, സെറ്റ്റബിലൈസറോ, കൃത്രിമ നിറങ്ങളോ ഒന്നും ഉപയോഗിക്കുന്നില്ല. പരമ്പരാഗത രീതിയിൽ ഓട്ടുരുളിയിലാണ് നിർമ്മിക്കുന്നത്. പരീക്ഷണത്തിന്റെ പല ഘട്ടങ്ങളിലായി വിവിധ ചേരുവകൾ പരീക്ഷിച്ച് അവസാനം ഫലപ്രദമെന്ന് തെളിയിക്കപ്പെട്ട ശേഷമാണ് വിപണനത്തെപ്പറ്റി ആലോചിച്ചു തുടങ്ങിയത്. ആദ്യ ഘട്ടത്തിൽ ഞാൻ സ്വയം ഉപയോഗിച്ചാണ് പരീക്ഷണങ്ങൾ നടത്തിയത്. പിന്നെ കുടുംബാംഗങ്ങളും അയൽക്കാരും നാട്ടുകാരും സഹപ്രവർത്തകരും ഉപയോഗിച്ചു നോക്കി. ഇപ്പോൾ ചില ഡോക്ടർമാർ ഇതു ശുപാർശ ചെയ്യുന്നുണ്ട്. ഉപയോഗിച്ചവർ സാക്ഷ്യപ്പെടുത്തുന്നു ഇതു ഫലം ചെയ്യുമെന്ന്.

## കുടങ്ങൽ തൈലം എന്തിനെല്ലാം പ്രയോജനപ്പെടുന്നു?

WHO -യുടെ പഠനമനുസരിച്ച് 10 പ്രധാന രോഗങ്ങളിലൊന്നാണ് ഉറക്കക്കുറവ് (Insomnia). കുടങ്ങൽ തൈലം ഉറക്കക്കുറവിന് ഫലപ്രദമാണ്. ഇതു തേച്ചു കുളിച്ചു കിടന്നാൽ ശാന്തമായ ഉറക്കം ലഭിക്കുന്നു. തലമുടിയിലെ നര അകറ്റുകയോ നരക്കുന്നതു താമസിപ്പിക്കുകയോ ചെയ്യുന്നു. മുടികൊഴിച്ചിൽ തടയുന്നു. താരൻ ശമിപ്പിക്കുന്നു. ഓർമ്മ ശക്തിയും കാഴ്ച്ചശക്തിയും വർദ്ധിപ്പിക്കുന്നു. ശരീരത്ത് തേച്ചുകുളിച്ചാൽ പലതരം ത്വക്കുരോഗങ്ങൾക്കും ശമനമുണ്ടാകുകയും skin tone മെച്ചപ്പെടുത്തുകയും ചെയ്യുന്നു. സോറിയാസിസ്, ഡിമെൻഷ്യ, അൽഷിമേഴ്സ് തുടങ്ങിയ രോഗങ്ങൾ വരാനുള്ള സാധ്യത കുറയ്ക്കുന്നു.

## ഉപയോഗക്രമം?

കുടങ്ങൽ തൈലം ഏതെങ്കിലും ചികിൽസാ സമ്പ്രദായ പ്രകാരമുള്ള മരുന്നോ ലേപന ഔഷധമോ സൗന്ദര്യ വർദ്ധകവസ്തുവോ ആയി അവകാശപ്പെടുന്നില്ല. ഇത് പുറമേ തേച്ചുകുളിക്കുവാനുള്ള ഒരു തൈലം മാത്രമാണ്. വൈകുന്നേരം വിയർപ്പ് താഴ്ന്നതിനു ശേഷം കുളിക്കുന്നതിന് പത്തു മിനിട്ടു മുൻപ് ശിരസിലും ആവശ്യമെങ്കിൽ ശരീരം മുഴുവനും തേക്കാം. പിന്നീട് സാധാരണ വെള്ളത്തിൽ കുളിക്കുക. നിത്യവുമുള്ള തേച്ചുകുളി പഞ്ചകർമ്മത്തിന്റെ ഫലം ചെയ്യുന്നു. കുടങ്ങൽ തൈലം സ്ഥിരമായി ഉപയോഗിച്ചാൽ മറ്റ് എണ്ണ, പൗഡർ, മുൾട്ടാനിമട്ടി, വാതക്കടച്ചിലിനുള്ള കുഴമ്പുകൾ എന്നിവ ഒഴിവാക്കാം.

> നൂറു ശതമാനം പ്രകൃതിദത്ത മൂലികകൾ മാത്രമാണ് കുടങ്ങൽ തൈലത്തിൽ ഉപയോഗിക്കുന്നത് യാതൊരുവിധ രാസവസ്തുക്കളോ, പ്രിസർവേറ്റിവോ, സെസ്റ്റബിലൈസറോ, കൃത്രിമ നിറങ്ങളോന്നും ഉപയോഗിക്കുന്നില്ല. പരമ്പരാഗത രീതിയിൽ ഓട്ടുരുളിയിലാണ് നിർമ്മിക്കുന്നത്.

സ്ത്രീ പുരുഷൻമാർക്ക് പ്രായഭേദമെന്യേ ഉപയോഗിക്കാം. ഓരോ ദേഹപ്രകൃതിയും ശരീരത്തിന്റെ ആവശ്യകതയ്ക്കും അനുസരിച്ച് വ്യത്യസ്ത ഗുണങ്ങൾ ലഭിക്കുന്നു. migraine (കൊടിഞ്ഞി) ഉള്ളവർ 30 മിനിറ്റ് നേരമെങ്കിലും തലയിൽ എണ്ണ ഇരുന്നിട്ട് കുളിക്കുന്നതാണ് ഫലപ്രദം.

## കുടങ്ങൽ തൈലം എവിടെയെല്ലാം ലഭിക്കും?

നിലവിൽ ഈ തൈലം വ്യാവസായിക അടിസ്ഥനത്തിൽ നിർമ്മിക്കുന്നില്ല. താൽപര്യമുള്ളവർ നേരിട്ട് വിളിക്കുകയോ സമീപിക്കുകയോ ചെയ്യാം. ഇതു ട്രേഡ്മാർക്ക് രജിസ്റ്റർ ചെയ്തിട്ടുള്ള ഉൽപന്നമാണ്. ഇപ്പോൾ പേറ്റന്റിനായി ശ്രമിച്ചുകൊണ്ടിരിക്കുന്നു. നിർമ്മിച്ച് വിതരണം ചെയ്യുവാൻ താൽപര്യമുള്ളവരുമായി സഹകരിക്കുവാനും തയ്യാറാണ്.

**Rampuri Herbals India**
ഫോൺ: **077367 58161**
rampuriherbals@gmail.com





# നോട്ടോട്ടം

••••

## ആഡ്കോം സംവാദം

2016 നവംബർ 8ന് ഇന്ത്യയിൽ ആരംഭിച്ച നോട്ട് നിരോധനവും അത് സൃഷ്ടിച്ച പ്രത്യാഘാതങ്ങളും സമൂഹത്തിന്റെ വിവിധ തുറകളിൽ നിന്നുള്ളവർ പ്രതികരിക്കുന്നു.



**പി.തിലോത്തമൻ**
ഭക്ഷ്യ, സിവിൽസപ്ലൈസ് മന്ത്രി

നോട്ടു നിരോധനം സംബന്ധിച്ച് പ്രധാനമന്ത്രി പറഞ്ഞത് കള്ളപ്പണം തടയുക എന്ന ലക്ഷ്യം വെച്ചന്നാണ്. പക്ഷേ കള്ളപ്പണം തടയുന്നതിന് ഇത് ഒതുതരത്തിലും പ്രായോഗികമായ നടപടിയാണെന്ന് ഞാൻ കരുതുന്നില്ല. രണ്ടാമത്തെ കാര്യം വിത്ത്ഡ്രോ ചെയ്തപ്പോൾ ഏതാണ്ട് 85 ശതമാനം നോട്ടുകളും തിരിച്ചു വന്നല്ലോ. ഇനി ഡിസംബർ 30 വരെയുള്ള കണക്കു പ്രകാരം കുറച്ചുകൂടെ തുക വരും. കിട്ടാൻ ബാക്കിയുണ്ട് എന്ന് കരുതുന്നത് വളരെ തുച്ഛമായ തുകയാണ്. അതു തന്നെ തെളിയിക്കുന്നത് ഈ നടപടികൊണ്ട് ഫലപ്രാപ്തി ഉണ്ടാകില്ലന്നാണ്.

500, 1000 നോട്ടുകൾ മൊത്തം നോട്ടുകളുടെ 84 ശതമാനം ഉണ്ടായിരുന്നതാണ് പിൻവലിച്ചത്. അതിന്റെ പകുതിപോലും കേരളത്തിലെത്തിയിട്ടില്ല. ആളുകൾക്ക് ക്രയവിക്രയം ചെയ്യുന്നതിന് ഇത് മതിയാകുന്നില്ല. അത് എല്ലാ വ്യാവസായിക സംരഭങ്ങളെയും ചെറുകിട വ്യാപാര സ്ഥാപനങ്ങളെയും ബാധിച്ചു. പക്ഷേ ആളുകൾക്ക് വാങ്ങുവാനുള്ള അവരുടെ കഴിവ് കുറയുകയാണ് ചെയ്യുന്നത്. അത് എല്ലാ സംരഭങ്ങളെയും ബാധിച്ചപ്പോൾ നമ്മുടെ സമ്പദ്‌വ്യവസ്ഥയെ പ്രതികൂലമായി ബാധിച്ചു. നാം അധ്വാനിച്ച് ഉണ്ടാക്കുന്ന വരുമാനത്തിന്റെ ചെറിയ ഒരു തുകയാണ് ബാങ്കിൽ നിക്ഷേപിക്കുന്നത്. അതും ഒരു ടാർജറ്റ് വെച്ചുകൊണ്ടാണ് നിക്ഷേപിക്കുന്നത്. ആ ലക്ഷ്യത്തിന്റെ സാഫല്യത്തിന് ഒരിക്കലും പണം എടുക്കാൻ കഴിയില്ല എന്നറിയുമ്പോൾ എന്തൊരു നിരാശയാണ് അളുകൾക്ക് ഉണ്ടാകുന്നത്. റിസർവ് ബാങ്ക് ഗവർണർ നോട്ട് പ്രിന്റ് ചെയ്ത് കൊടുക്കുമ്പോൾ പറയുന്ന വാഗ്ദാനത്തിന്റെ ലംഘനമാണ് ബാങ്ക് ഡിപ്പോസിറ്റ് പിൻവലിക്കാൻ കഴിയില്ലയെന്നത്. ബാങ്കിങ്ങ് പ്രൊസീജിയറിന്റെ ഏറ്റവും നഗ്നമായ ലംഘനമാണ് . അപ്പോൾ പൊതുവിൽ നോക്കുമ്പോൾ സാമ്പത്തിക രംഗത്ത് ഒരിക്കലും സ്വീകാര്യമല്ലാത്ത നടപടിയാണ് കേന്ദ്രസർക്കാർ ഈ വിഷയത്തിൽ കൈക്കൊണ്ടിരിക്കുന്നത്.

---



**പി.ടി. ഏബ്രഹാം**
സി.ഇ.ഒ. (ജലീറ്റ പബ്ലിസിറ്റി)

നോട്ട് നിരോധനം പ്രാബല്യത്തിൽ വന്നതോടുകൂടി ബിസിനസ്സ് 50 ശതമാനം ഡൗൺ ആയിപ്പോയി. അഡ്വർടൈസിംഗ്, ഓട്ടോമൊബൈൽ ഇൻഡസ്ട്രി എന്നിവയൊക്കെ വളരെ താഴോട്ടു പോയി. ഇപ്പോൾ നിലവിലുള്ള പ്രതിസന്ധിക്ക് പെട്ടന്ന് പരിഹാരം കണ്ടില്ലെങ്കിൽ അഡ്വർടൈസിംഗ് ഏജൻസികൾ പലതും ഭയങ്കര ബുദ്ധിമുട്ടിലേയ്ക്ക് വരും.



**മുഹമ്മദ് സലി**
എം.ഡി., ഹാപ്പി ജാം.

നോട്ട് നിരോധനത്തിന്റെ ഫലമായി പ്ലാൻ ചെയ്തിരുന്ന കാര്യങ്ങൾ പ്രശ്നമായിട്ടുണ്ട്. നോട്ട് നിരോധനവുമായി ബന്ധപ്പെട്ട് വൻകിട കമ്പനികളെ സംരക്ഷിക്കുന്ന നിലപാട് കൈകൊണ്ടത് നന്നായില്ല. ഇത് സംബന്ധിച്ച് ഉണ്ടാകുന്ന നേട്ടങ്ങൾ എല്ലാവർക്കും ഒരു പോലെയാകണം. എന്നാൽ ഇതു വൻകിടക്കാർക്കു നേട്ടമുണ്ടാക്കുന്ന തീരുമാനമായി. ഞങ്ങൾക്ക് ഈ തീരുമാനം കൊണ്ട് അൻപതു ശതമാനം കച്ചവടം കുറഞ്ഞു. ഇതുകൊണ്ട് താൽക്കാലിക ജീവനക്കാരെ താൽക്കാലികമായി പിരിച്ചു വിടേണ്ടി വന്നു.



**പ്രയാഗ മാർട്ടിൻ**
മലയാളം സിനി ആർട്ടിസ്റ്റ്

ഡീമോണിറ്റൈസേഷന്റെ ഇഫക്ട് നമ്മുടെ സൊസൈറ്റിയിൽ നല്ലതുപോലെയുണ്ട്. ഇതിൽ എടുത്തു പറയേണ്ട വസ്തുത നമ്മുടെ സമൂഹത്തിലെ പല തട്ടിലുള്ള ആളുകളെയും പല തരത്തിലാണ് ബാധിച്ചിരിക്കുന്നത് എന്നതാണ്.

ചിലർക്ക് സഡൻ ഡീമോണിറ്റൈസേഷനുമായി പെട്ടന്ന് പൊരുത്തപ്പെടാൻ സാധിച്ചു എന്നാൽ ചിലർക്ക് അതിന് കഴിഞ്ഞില്ല. ചെറുകിട വ്യാപാരികളായാണ് ഇതിന്റെ ദോഷം കൂടുതൽ അനുഭവിക്കേണ്ടി വന്നത്. ഇത്തരക്കാർ പണം കൈകളിലൂടെയാണ് കൈമാറിയിരുന്നത്. നമ്മൾ ഇന്ന് ചെറിയ ഒരു സാധനം വാങ്ങണമെങ്കിൽ പോലും അക്കൗണ്ട് ആവശ്യമാണ്. അപ്പോൾ മണി സെറ്റിൽമെന്റ് എന്ന കാര്യം വളരെയധികം ഡീറ്റൈൽ ആയി കഴിഞ്ഞു. അതിന് ഗുണങ്ങളും ദോഷങ്ങളുമുണ്ട്. ചെറിയ കച്ചവടം നടത്തുന്നവർക്ക് ഇത്രയും ഡിറ്റൈയിൽസ് വേണമോ എന്നും ആലോചിക്കേണ്ടതുണ്ട്.

---



**പി.യു. തോമസ്**
ചെയർമാൻ, നവജീവൻ ട്രസ്റ്റ്

ജീവകാരുണ്യ രംഗത്ത് പ്രവർത്തിക്കുന്നവർക്കും വ്യക്തികൾക്കും മറ്റ് സ്ഥാപനങ്ങൾക്കുമെല്ലാം 24000 രൂപ വരെയേ ഒരാഴ്ച പിൻവലിക്കാൻ സാധിക്കുകയുള്ളൂ. വ്യക്തികളെ അപേക്ഷിച്ച് സ്ഥാപനങ്ങൾക്ക് എങ്ങനെ തങ്ങളുടെ കാര്യങ്ങൾ കൈകാര്യം ചെയ്യാൻ കഴിയും? അവർക്ക് അവിടെ പണിയെടുക്കുന്നവർക്ക് എങ്ങനെ ശമ്പളം കൊടുക്കാൻ കഴിയും? ബാങ്ക് അക്കൗണ്ട് പോലും ഇല്ലാത്തെ പാവപ്പെട്ട ജീവനക്കാരുടെ ആവശ്യങ്ങൾക്ക് നാം എങ്ങനെ പണം നൽകും.

എന്നെ സംബന്ധിച്ച് 200 പേർ ഇവിടെ ജോലി ചെയ്യുന്നു. 5000 പേരെ സഹായിക്കുന്നു. ഇപ്പോൾ ഇവരുടെ ദയനീയ അവസ്ഥയിലും എനിക്ക് സഹായിക്കാൻ കഴിയുന്നില്ല. ക്യാൻസർ രോഗം പോലെ അത്യാസന്ന നിലയുള്ള രോഗികളാണ് എന്റെ മുൻപിൽ സഹായത്തിന് എത്തുന്നത്. പല അപേക്ഷകരേയും സഹായിക്കാൻ കഴിയുന്നില്ല. ഗവൺമെന്റ് കൊണ്ടുവന്ന നയം നല്ലതിന് വേണ്ടിയാകാം എന്നാൽ ഈ പാവപ്പെട്ട രോഗികൾക്ക് അവരുടെ രോഗാവസ്ഥക്കനുസരിച്ച് മരുന്നിനും പരിശോധനകൾക്കും ആവശ്യമായ തുക എങ്ങനെ ഉണ്ടാക്കാൻ കഴിയും. രോഗികൾ എങ്ങനെ ബാങ്കിൽപോയി നോട്ടു മാറും. ആശുപത്രി ചിലവിന് പുറമെയുള്ള എന്തെല്ലാം ചിലവുകൾ ഉണ്ട്. ഈ സാഹചര്യം മലസ്സിലാക്കി ഗവൺമെന്റ് ഉചിതമായ തീരുമാനം കൈക്കൊള്ളണം.

---

**ഗണേശൻ പുത്താലത്ത്**
പ്രസിഡന്റ്, കേരള ഗ്രാമീൺ ബാങ്ക് എംപ്ലോയീസ് യൂണിയൻ

ഡീമോണിറ്റൈസേഷൻ ഇപ്പോഴത്തെ പാശ്ചത്തലത്തിൽ നെഗറ്റീവ് ആണ്. ജനങ്ങൾക്ക് ബുദ്ധിമുട്ടുണ്ടാക്കുന്നതാണ്. ഞങ്ങൾ (ബാങ്ക് ജീവനക്കാർ) കാണുന്ന കാഴ്ച ജന ങ്ങൾ ആകെ കഷ്ടപ്പെട്ട് ക്യൂവിൽ നിൽക്കുന്നു. വളരെ കഷ്ടപ്പെട്ട് അധ്വാനിച്ച് ഉണ്ടാക്കിയ പണം അവർക്ക് എടുക്കാൻ പറ്റില്ല എന്ന സാഹചര്യം ഒരു നിലക്കും ഒരു രാജ്യത്തും നടപ്പില്ല. ജനങ്ങൾ ഗവൺമെന്റിനേക്കാൾ ഏറെ ഇടപെടുന്നത് ബാങ്ക് ജീവനക്കാരോടാണ്. പണം ലഭിക്കാത്തതു മൂലം ബാങ്ക് ജീവനക്കാർ ജനങ്ങളുടെ ശത്രുക്കളാകുന്നു. 114 കോടി രൂപയുടെ ഹൈവാല്യു നോട്ട് പിൻവലിച്ചു പകരം നാലു കോടി നോട്ടാണ് സപ്ലൈക്ക് വന്നത്. അതും വന്നതിൽ ഏറെയും രണ്ടായിരത്തിന്റെ നോട്ട്. രണ്ടായിരത്തിന്റെ നോട്ട് ഒരു സാധാരണക്കാരന്റെ നിത്യചിലവിന് ഉപയോഗപ്രദമല്ല.

പഴയ നോട്ടുകൾ ഇപ്പോഴും ബാങ്കുകളിൽ കെട്ടികിടക്കുകയാണ്. പല ബാങ്കുകൾക്കും ഈ നോട്ടുകൾ RBI യിൽ എത്തിക്കാൻ പോലും കഴിഞ്ഞിട്ടില്ല. കെട്ടികിടക്കുന്ന നോട്ടുകൾ ബാങ്കുകളെ സംബന്ധിച്ച് വലിയ നഷ്ടമുണ്ടാക്കുന്നു. കാരണം ആ നോട്ട് മുഴുവൻ ബാങ്ക് അക്കൗണ്ടിൽ വരുന്നതാണ്. ഇതിന് നാലു ശതമാനം പലിശ ബാങ്കുകൾ കൊടുക്കണം. സ്വാഭാവികമായിട്ടും കോടാനുകോടി രൂപ ഡെഡ്മണി കിടക്കുമ്പോൾ ചെറിയ ബാങ്ക് ആണെങ്കിലും വലിയ ബാങ്കുകളാണെങ്കിലും സപ്ലൈ ഇല്ലാത്തപക്ഷം വലിയ ബാധ്യത സൃഷ്ടിക്കപ്പെടുന്നു.

ഡീമോണിറ്റൈസേഷൻ വന്നശേഷം നശിപ്പിക്കാൻ വെച്ചിരുന്ന 100ന്റെയും മറ്റും നോട്ടുകൾ വീണ്ടും വിതരണം ചെയ്യുന്നതു മൂലം ബാങ്ക് ജീവനക്കാർക്ക് വലിയ ആരോഗ്യപ്രശ്നങ്ങൾ ഉണ്ടാക്കുന്നു.

ബാങ്ക് ഒരു ഇന്റർമീഡിയേറ്റ് ആണ്. ബാങ്ക് നിലനിൽക്കുന്നത് തന്നെ കൊടുക്കൽ വാങ്ങലിലൂടെയാണ്. രണ്ടുമാസമായി ബാങ്ക് വായ്പ നൽകുന്നില്ല. വായ്പ നൽകിയെല്ലങ്കിൽ ബാങ്കിനും ജനങ്ങൾക്കും വലിയ നഷ്ടം സൃഷ്ടിക്കുന്നു. ജനങ്ങൾക്ക് വായ്പ നൽകാത്തതു മൂലം പല സംരഭങ്ങളും നിലയ്ക്കുന്നു.

ചുരുക്കി പറഞ്ഞാൽ കള്ളപണം തടയാൻ പൂർണ്ണമായി സാധിച്ചിട്ടില്ല. മറിച്ച് മൊത്തം സമ്പദ് വ്യവസ്ഥയെ താളം തെറ്റിക്കുകയാണ് ചെയ്തത്.

---

**ബാബി ഖാൻ,** ഹൈദ്രാബാദ്

ഞാൻ എന്റെ കുടുംബവുമായി ഉല്ലാസയാത്ര വന്നതാണ്. ഹോട്ടൽ ബുക്ക് ചെയ്യാൻ അഡ്വാൻസ് തുക അയച്ചിരുന്നതുകൊണ്ട് ഭക്ഷണവും താമസവും വലിയ ബുദ്ധിമുട്ടുണ്ടായില്ല. എന്നാൽ യാത്ര ചെയ്യാൻ വണ്ടി ലഭിക്കാത്തതും ചില്ലറ ക്ഷാമവും ഇടക്ക് വലച്ചു. എന്നിരുന്നാലും ഈ തീരുമാനത്തെ ഞാൻ സ്വാഗതം ചെയ്യുന്നു. പലരും അനധികൃതമായി സമ്പാദിച്ച പണം തിരിച്ചറിയാൻ ഇത് ഉപകരിക്കും എന്നു കരുതുന്നു.

**മാർട്ടിന പർകിൻ,** ജർമ്മനി

ഇന്ത്യകാണാൻ ആദ്യമായി ജർമ്മനിയിൽ നിന്ന് എത്തിയതാണ് ഞാൻ. ഇവിടെ ഞാൻ കാണാൻ ആഗ്രഹിച്ച സ്ഥലങ്ങൾ ഒട്ടനവധിയാണ്. ഡൽഹി, ആഗ്ര, കേരളം, ഗോവ എന്നിവിടങ്ങളിലെ ടൂറിസ്റ്റ് സ്പോട്ട് ചിട്ടപ്പെടുത്തിയാണ് എത്തിയത്. പക്ഷേ ഞാൻ കേരളത്തിൽ കുടുങ്ങി. എന്റെ കൈയിലുള്ള രൂപ ചേഞ്ച് ചെയ്യാൻ കഴിയുന്നില്ല. ഞാൻ ഈ വെക്കേഷൻ എന്റെ നാട്ടിൽ തന്നെ ആഘോഷിക്കാൻ തിരുമാനിച്ചു. ഞാൻ ട്രിപ്പ് ക്യാൻസൽ ചെയ്ത് തിരിച്ചുപോകുകയാണ്.



**ഹരികൃഷ്ണൻ**
ഫിലിം ആക്ടർ

എന്റെ അഭിപ്രായത്തിൽ നോട്ടു നിരോധനത്തിന് നല്ല വശവും ദോഷവശവുമുണ്ട്. ടാക്സ് അടയ്ക്കാത്ത പണം ഒരു പരിധിവരെ കണ്ടുകെട്ടിയിട്ടുണ്ട്. ഇത് തികച്ചും സന്തോഷമുള്ള കാര്യമാണെങ്കിലും ബാങ്ക് ജീവനക്കാർ തന്നെ തിരിമറി നടത്തിയത് തടയാൻ നേരത്തെ തീരുമാനമെടുക്കണമായിരുന്നു. ഫിലിം ഇൻഡസ്ട്രിയിൽ പണത്തിന് കൃത്യം ഉറവിടം കാണിക്കാനുള്ളതുകൊണ്ട് ബാങ്ക് വഴി പണം മാറുന്നതിന് തടസ്സമുണ്ടാകില്ല. എനിക്ക് കഴിഞ്ഞ വർക്കിന് ചെക്ക് കിട്ടി. ഞാൻ അക്കൗണ്ട് വഴി ചെക്ക് മാറി.

എന്നാൽ കെട്ടിട നിർമ്മാണം, കോൺട്രാക്റ്റ് വർക്ക്, വീട്ടുജോലി എന്നീ ജോലികളിൽ ഏർപ്പെട്ടിരിക്കുന്നവർക്ക് ഈ തീരുമാനം നിമിത്തം ജോലിയില്ലാതായിട്ടുണ്ട്.



**നിബു ബി. തോമസ്**
അസിസ്റ്റന്റ് പ്രഫസർ
ബസേലിയോസ് കോളേജ്,
കോട്ടയം

ഐഡിയ നല്ലതാണ്. നമ്മുടെ കൈയ്യിലുള്ള പണത്തിന്റെ മൂല്യം സർക്കാരിന്റെ കൈയ്യിലാണ് എന്ന അറിവ് ഉണ്ടാക്കിയെടുക്കാൻ സാധിച്ചു. എന്നാൽ ഗവൺമെന്റിനു കൃത്യമായ പോംവഴി കണ്ടെത്താൻ സാധിച്ചില്ല. തങ്ങളെ സംബന്ധിച്ച് ശമ്പളം അകൗണ്ടിൽ കയറുന്നുണ്ട്. എടുത്ത് ഉപയോഗിക്കാൻ ഉണ്ടായ പ്രശ്നം മാത്രമേ ഉള്ളു. എന്നാൽ ഗവൺമെന്റിനുണ്ടായ പ്രതിസന്ധി കണക്കിലെടുത്താൽ അടുത്ത മാസത്തെ ശമ്പളം പ്രശ്നമാകാൻ സാധ്യതയുണ്ട്.



**ഫാ. സി.ഡി. സെബാസ്റ്റ്യൻ**
ഗസ്റ്റ് പ്രഫസർ,
ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി,
ബോംബെ

ഗവൺമെന്റ് കൈക്കൊണ്ട ഈ തീരുമാനം നിമിത്തം കള്ളനോട്ട് തടയാൻ സഹായിച്ചേക്കാമെങ്കിലും കള്ളംപ്പണം തുടച്ചു നീക്കാൻ കഴിയുമെന്ന് ഞാൻ കരുതുന്നില്ല. പല കള്ളപണക്കാരുടെയും നിക്ഷേപം സ്വിസ് ബാങ്കിലാണ്. അവിടെയുള്ള അക്കൗണ്ടിന്റെ വിശദാംശങ്ങൾ അവർ ഒരിക്കലും പുറത്തു വിടില്ലയെന്നത് തന്നെയാണ് അതിനു ധൈര്യം പകരുന്നത്. ഇത്തരം നിക്ഷേപർ ഇപ്പോഴും ഇവിടെ സമാധാനത്തിൽ കഴിയുകയാണ്. ബാങ്ക് വഴി മാത്രം നോട്ട് മാറാവുന്നതുകൊണ്ട് കള്ളനോട്ട് 500, 1000 ത്തിന്റെയും പൂർണ്ണമായ് തടയാൻ സാധിക്കുകയും ചെയ്തു.

**ആശ മാത്യൂസ്**
നിയമ വിദ്യാർത്ഥിനി, പൂനെ

എവിടെത്തെയും പ്രശ്നം ATM കൗണ്ടറുകളുടെ മുൻപിൽ രൂപപ്പെടുന്ന നോക്കെത്താദൂരത്തുള്ള ക്യൂ തന്നെയാണ്. അത് നാട്ടിലായാലും (കൊച്ചി) ഇവിടെ പൂനയിലായാലും. ഈ ക്യൂവിൽ അവസാനം വരെ നിന്ന് അവിടെയെത്തിയാലോ അവിശ്യത്തിന് പണവും ലഭിക്കുന്നില്ല. ഈ പണദൗർലഭ്യം മൂലം നിരവധി ദിവസവേതനക്കാരുടെ ജോലി നഷ്ടമായി. ഇവിടെ അത്തരം അനുഭവങ്ങൾ എന്റെ കൺമുൻപിലുണ്ട്. എന്റെ അയൽവാസിയായ ഒരു സ്ത്രീയുടെ അവസ്ഥ വളരെ കഷ്ടത്തിലാണ്. അവരുടെ ഭർത്താവിന്റെ ജോലി നഷ്ടപ്പെട്ടു. അവരുടെ മക്കൾ ഒരു നേരമാണ് ഭക്ഷണം കഴിക്കുന്നത് അതും സ്കൂളിലെ ഉച്ചഭക്ഷണം.

**ക്രിസ്റ്റിൻ,** വിയറ്റ്നാം

ഞാൻ ആദ്യമായാണ് ഇന്ത്യ സന്ദർശിക്കുന്നത്. പക്ഷേ ഞാൻ കേരളത്തിൽ കുടുങ്ങി. എന്റെ കൈയിലുള്ള രൂപ ചേഞ്ച് ചെയ്യാൻ കഴിയുന്നില്ല. ഞാൻ ഈ വെക്കേഷൻ എന്റെ നാട്ടിൽ തന്നെ ആഘോഷിക്കാൻ തീരുമാനിച്ചു തരിച്ചു പോവുകയാണ്. ഇനിയൊരിക്കലും ഞാൻ ഇന്ത്യ വിസിറ്റ് ചെയ്യില്ല. ഒരുപാട് സമയം എ. റ്റി.എം. കൗണ്ടറുകളുടെ മുൻപിൽ ചെലവഴിക്കേണ്ടി വന്നു.

**ഗീത എസ്**
പ്രോജക്റ്റ് മാനേജർ, ഫ്രെണ്ട്സ്, കോട്ടയം.

നോട്ട് നിരോധനം പ്രാബല്യത്തിലായ ദിവസങ്ങളിൽ പഴയനോട്ടുകൾ സ്വീകരിക്കാൻ ഗവൺമെന്റ് നിർദ്ദേശം നൽകിയിരുന്നു. അപ്പോൾ രണ്ടു മൂന്ന് കള്ളനോട്ടുകൾ കിട്ടിയിരുന്നു. ചിലത് പ്രാഥമിക പരിശോധനയിൽ തെളിഞ്ഞിരുന്നു. പിടിക്കപ്പെടാൻ സാധിക്കാത്തവ ബാങ്ക് മുഖേന തിരിച്ചറിയുകയായിരുന്നു. ഇത്തരം സാഹചര്യത്തിൽ ജീവനക്കാരുടെ കൈയിൽ നിന്ന് പണം നഷ്ടപ്പെട്ടു. ഇപ്പോഴത്തെ പ്രശ്നം രണ്ടായിരം രൂപ നോട്ട് തരുമ്പോൾ ചില്ലറയില്ലാത്തതാണ്. അതിന് ഞങ്ങൾ രാവിലെ ബസ്സ് ഓപ്പറേറ്റേഴ്സ് അസോസിയേഷൻ ഓഫീസിൽ പോയി ചില്ലറ മാറി വെയ്ക്കും.

**ചന്ദ്രൻ**, പച്ചക്കറി വ്യാപാരി

നോട്ടുക്ഷാമം മൂലം വലിയ പ്രതിസന്ധിയാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. ആളുകൾക്ക് പണിയില്ല. അതുകൊണ്ട് അവരുടെ നിത്യചിലവിന് പോലും വകയില്ല. സാധാരണ കൂലിപ്പണിക്കാരാണ് നിത്യവും സാധനം വാങ്ങിയിരുന്നത്. അവരിൽ പലർക്കും ജോലിയില്ല. മുതലാളി പണം നൽകുന്നില്ല കടമാണ്. സർക്കാർ ജോലിക്കാരെ സംബന്ധിച്ച് പണം അക്കൗണ്ടിൽ ഉള്ളത് എടുക്കാൻ സാധിക്കുന്നില്ല. ഈ അവസ്ഥയിൽ ഞങ്ങളെ പോലുള്ള കച്ചവടക്കാരാണ് വെട്ടിലായിരിക്കുന്നത്.

**മുരുകേശൻ**, ലോട്ടറി വ്യാപാരി

ഞാൻ കേരളത്തിൽ വന്നിട്ട് ഇതുവരെ ഇത്തരം ഒരു പ്രതിസന്ധി നേരിട്ടിട്ടില്ല. എന്റെ കീഴിൽ ഒത്തരി ജോലിക്കാർ ഉണ്ടായിരുന്നു. അവരെ നാട്ടിലേക്ക് പറഞ്ഞുവിട്ടു. ഇനി എന്താകുമെന്ന് അറിയില്ല.



**സക്സസ്**
പിരമിഡ്

# യുഎഇ എക്സ്ചേഞ്ചും ബി. ആർ. ഷെട്ടിയും പിന്നെ ഒരു മലയാളിയും

ലോകത്തെ ചലനാത്മകമാക്കി നിർത്തുന്നത് പണമാണ്. – സൈറസ്

നമുക്ക് വേണ്ടതല്ല മറിച്ച് ഒരു സമൂഹത്തിന് വേണ്ടതെന്തെന്ന് കണ്ടെത്തി അത് നടപ്പിൽ വരുത്താനായാൽ നിങ്ങൾ വിജയിച്ചു. അങ്ങിനെ വിജയം കണ്ടെത്തിയ ഒരു മനുഷ്യനെ നമുക്ക് പരിചയപ്പെടാം. കാലം 1980 കൾ. ഗൾഫ് രാജ്യങ്ങളിൽ വികസനപ്രവർത്തനങ്ങൾ പൊടിപൊടിക്കുന്ന സമയം. ആ രാജ്യങ്ങളിലേക്കു ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നു തൊഴിൽ തേടിയെത്തിയത് ലക്ഷക്കണക്കിനാളുകൾ.കുടിയേറ്റത്തിനു ശക്തി പ്രാപിച്ച സമയം. ജോലി ചെയ്തു ലഭിക്കുന്ന പണം വീട്ടിലേക്ക് അയയ്ക്കുന്നതു ജോലിപോലെ തന്നെ പ്രയാസകരമായിരുന്ന കാലം. ഏതെങ്കിലും വിധത്തിൽ അയച്ചാലോ നാട്ടിൽ പണമെത്തണമെങ്കിൽ സമയ മെടുക്കും. ഇതെങ്ങനെ എളുപ്പമാക്കാം എന്ന ചിന്തയാണ് ഡോ ഷെട്ടിയെ എക്സ്ചേഞ്ച് എന്ന മണി ട്രാൻസ്ഫർ കമ്പനിയിലേക്കു നയിച്ചത്. ഇരുപത്തിനാലു മണിക്കൂറും ഈ സേവനം ലഭ്യമാക്കിയാലേ ഇതിന്റെ പ്രയോജനം ആളുകൾക്കു ലഭിക്കുവെന്ന് അദ്ദേഹം മനസിലാക്കി. അങ്ങിനെയാണ് 1980–ൽ യുഎഇ എക്സിചേഞ്ചിന്റെ ഏകവും ആദ്യത്തേതുമായി ശാഖ ഷാർജയിൽ ആരംഭിക്കുന്നത്. ഏറ്റവും കൂടുതൽ പ്രവാസികൾ ഉള്ള സ്ഥലമായിരുന്നു യുഎഇ. യുഎഇ എക്സ്ചേഞ്ച് വഴി നാട്ടിലേക്കു പണം അയയ്ക്കുന്നവരുടെ എണ്ണം വർധിച്ചതോടെ കൂടുതൽ ശാഖകൾ തുറക്കുന്നതിലേക്കു കമ്പനി കടന്നു. പിന്നീട് മറ്റു ഗൾഫ് രാജ്യങ്ങളിലേക്കു ബിസിനസ് വ്യാപിപ്പിച്ചു.അതിനുശേഷവും അടങ്ങിയിരുന്നില്ല ഷെട്ടി. യുഎഇ എക്സ്ചേഞ്ചു വഴി പണമയയ്ക്കാൻ എത്തുന്നവരിൽ ഏറിയ പങ്കും മലയാളികളും ഇന്ത്യക്കാരുമാണെന്ന തിരിച്ചറിവ് അദ്ദേഹത്തെ ഇന്ത്യയിൽശാഖകൾ തുറക്കുന്നതിനെക്കുറിച്ചു ചിന്തിപ്പിച്ചു. അതിനായി ഷെട്ടി കണ്ടെത്തിയ വ്യക്തി ഒരു മലയാളിയായിരുന്നു ജോർജ് ആന്റണി.

കൊമേഴ്സിൽ ബിരുദമെടുത്തശേഷം 1981–ൽ കാത്തലിക് സിറിയൻ ബാങ്കിൽ ജോലി ആരംഭിച്ചയാളാണ് ജോർജ് ആന്റണി. കൂറേക്കൂടി വെല്ലുവിളി നിറഞ്ഞ ജോലി ആഗ്രഹിച്ച ജോർജ് ചെന്നെത്തിയത് ബാലാരിഷ്ടിത മാറാത്ത അബുദാബിയിലെ യുഎഇ എക്സ്ചേഞ്ചിലും. 1982–ലായിരുന്നു അത്. ചുരങ്ങിയ കാലയളവുകൊണ്ടു തന്നെ യുഎഇ എക്സ്ചേഞ്ചിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ഭാഗമായി തീർന്നു ജോർജ് ആന്റണി. വെല്ലുവിളിയുള്ള ദൗത്യങ്ങൾ ഏറ്റെടുക്കാനുള്ള അഭിനിവേശവും ആഗ്രഹവും ജന്മനാതന്നെ രക്തത്തിലുണ്ടായിരുന്നതിനാൽഷെട്ടിയുടെ നിർദ്ദേശം നിരസിക്കാൻ ജോർജിനുംകഴിഞ്ഞില്ല.

അങ്ങനെ ഇന്ത്യയിൽ യുഎഇ എക്സ്ചേഞ്ചിനെ വളർത്തുകയെന്നതിന് ജോർജ് കച്ച

മുറുക്കി. അതൊരു വെല്ലുവിളിയായിത്തന്നെ ജോർജ് ഏറ്റെടുത്തു. കേരളത്തിന്റെ വാണിജ്യ തലസ്ഥാനമായ കൊച്ചിയിൽ 1994-ൽ ആദ്യത്തെ ഓഫീസ് തുറന്നു. ഒരു പ്യൂണും ഡ്രൈവറും ഒരു ടെലിഫോണും മാത്രമായിരുന്നു ഉണ്ടായിരുന്നത്.

യുഎഇ എക്സ്ചേഞ്ച് തുടങ്ങാനുള്ള കാരണത്തിൽ നിന്നു തുടങ്ങുവാനായിരുന്നു ജോർജിന്റെ തീരുമാനം. യുഎഇയിൽനിന്നു പ്രവാസികൾക്കു കുടുംബത്തിലേക്കു പണം അയയ്ക്കുന്നതിനുള്ള പ്രയാസങ്ങളും അതു വീട്ടിൽ കിട്ടുന്നതിനുള്ള കാലതാമസവും പ്രയാസവും ഇല്ലാതാക്കാൻ കഴിഞ്ഞാൽ വിജയം ഉറപ്പ്. ഇതിനായി എന്തു ചെയ്യാൻ സാധിക്കുമെന്നതായി ചിന്ത. ശാഖകളും ടെക്നോളജിയും മാത്രമേ വഴിയുള്ളൂവെന്ന നിഗമനത്തിലെത്താൻ യുഎഇയിലെ അനുഭവം ധാരാളം മതിയായിരുന്നു ജോർജിന്. ഉപഭോക്താവിനെ എങ്ങനെ സംതൃപ്താനാക്കാമെന്നതായിരുന്നു ജോർജിന്റെ മുന്നിലുള്ള വെല്ലുവിളി.

ബാങ്കുകൾ ഉൾപ്പെടെയുള്ള ധനകാര്യസേവന മേഖലയിൽ കംപ്യൂട്ടറുകൾ കടന്നുവരുന്നതേയുണ്ടായിരുന്നുള്ളൂ. സാമ്പത്തിക ഉദാരവത്കരണത്തിനുശേഷം എത്തിയ പുതിയ ബാങ്കുകൾ സാങ്കേതിക വിദ്യയിലേക്കു തിരിഞ്ഞതും ഐടി കമ്പനികൾ ധനകാര്യ സോഫ്റ്റ്‌വെയറുകൾ വികസിപ്പിച്ചു ലഭ്യമാക്കിയതും ജോർജിന്റെ മനസിൽ ഉടക്കി. വളരാനുള്ള അവസരമാണ് ഇതിൽ ജോർജ് കണ്ടത്.

**UAEXCHANGE®**

1999-ഓടെ യുഎഇ എക്സ്ചേഞ്ച് ഇന്ത്യ അഞ്ചു ശാഖകൾ തുറന്നു. പിന്നീടുള്ള വളർച്ച ദ്രുതഗതിയിലായിരുന്നു. നാനൂറിലേറെ ശാഖകൾ. നാടെങ്ങും അത് വളർന്നു പന്തലിച്ചു. ഏതാണ്ട് നാലായിരത്തോളം ജീവനക്കാരുള്ള വൻ സ്ഥാപനമായി ഇന്ന് കമ്പനി വളർന്നിരിക്കുന്നു. കൂടാതെ പ്രവർത്തനക്ഷമമായ അയ്യായിരത്തിലധികം ഫ്രാഞ്ചൈസികളും കമ്പനിയുടെ വളർച്ചയ്ക്ക് ഊർജമാകുന്നു.

മണി ട്രാൻസ്ഫർ കമ്പനിയിൽനിന്നു ഫിനാൻഷ്യൽ സൂപ്പർ മാർക്കറ്റിലേക്കുള്ള കമ്പനിയുടെ രൂപ പരിണാമത്തിനു രണ്ടു ദശകത്തിൽ താഴെ ആവശ്യമായി വന്നുള്ളൂ. മണി ട്രാൻസ്ഫറിൽ നിന്നു ട്രാവൽ ടിക്കറ്റിംഗ് സർവീസിലേക്കാണ് കമ്പനി നീങ്ങിയത്. 2002-ൽ ബാങ്കേതര ധനകാര്യ സ്ഥാപനമായി (എൻബിഎഫ്സി) മാറിയത് കമ്പനിയുടെ വളർച്ചയിൽ നാഴികക്കല്ലായി. തുടർന്നു നിരവധി വൈവിധ്യമാർന്ന സവിശേഷ സേവന- ധനകാര്യ ഉത്പന്നങ്ങളാണ് കമ്പനിയിൽ നിന്നു പുറത്തുവന്നത്. എല്ലാം ആളുകളുടെ ജീവിതത്തെ തൊടുന്ന സേവനങ്ങൾ.

വിദേശ നാണ്യവിനിമയം (ബാങ്ക് നോട്ടുകൾ, പുറത്തേയ്ക്കുള്ള പണം അയയ്ക്കൽ, പ്രീ-പെയിഡ് ട്രാവൽ കാർഡുകൾ), ട്രാവൽ ആൻഡ് ടൂർസ്, പലതരം വായ്പകൾ (സ്വർണപ്പണയ വായ്പ, വാഹന വായ്പ, വ്യക്തിഗത വായ്പ, ബിസിനസ് വായ്പ, എംഎസ്എംഇ വായ്പ) ഇൻഷുറൻസ്, ഓഹരി വ്യാപാരം, ഡീമാറ്റ് അക്കൗണ്ട്, എക്സ്പേ ( പ്രീ - പെയ്ഡ് ഉപകരണങ്ങൾ, ആഭ്യന്തര മണി ട്രാൻസ്ഫർ) തുടങ്ങി കമ്പനി ലഭ്യമാക്കിയ സേവനങ്ങളുടെ പട്ടിക നീളുകയാണ്.



ബി.ആർ.ഷെട്ടി

യുഎഇ എക്സ്ചേഞ്ചിന്റെ ഇന്ത്യയുടെ വളർച്ചയിൽ ടെക്നോളജി വലിയ തോതിൽ സഹായിച്ചിട്ടുണ്ട്. ഒരിക്കലുമൊരു ടെക്നോളജിമാൻ ആയിരുന്നില്ല ജോർജ് ആന്റണി. എങ്കിലും ടെക്നോളജിയുടെ ഉപയോഗം നൽകുന്ന പ്രവർത്തന മികവും ലാളിത്യവും സാധ്യതയും കാലത്തിനു മുമ്പേ മനസിലാക്കാൻ അദ്ദേഹത്തിനു ഒട്ടും പ്രയാസമുണ്ടായില്ല. മറ്റു വാക്കുകളിൽ പറഞ്ഞാൽ കമ്പനിയുടെ ഐടി അടിസ്ഥാന സൗകര്യമൊരുക്കുന്നതിന്റെ പിന്നിലെ ഡ്രൈവിംഗ് ഫോഴ്സ് ജോർജ് ആന്റണിയാണ്. ഇന്ത്യയിൽ പ്രവർത്തനം തുടങ്ങിയതു മുതൽ യുഎഇ സാങ്കേതിക വിദ്യ ഉപയോഗിച്ചു തുടങ്ങി. ടെക് പ്രഫഷണൽ അല്ലെങ്കിലും ഇക്കാര്യത്തെക്കുറിച്ച് ആവുന്നത്ര പഠിക്കുവാനും വായിക്കുവാനും അറിവു ആർജിക്കുവാനും ശ്രമിച്ചു.

തുടക്കത്തിൽ തന്നെ കമ്പനിക്ക് ഗുണമേന്മയ്ക്കുള്ള ഐഎസ്ഒ സർട്ടിഫിക്കറ്റ് നേടിക്കൊടുത്തു. കമ്പനിയുടെ ഇടപാടുകൾക്കു വേഗം നല്കുന്നതിനായി ഐടി അധിഷ്ഠിത സോഫ്റ്റ്‌വെയറുകളും നെറ്റ്‌വർക്കുകളും വികസിപ്പിച്ചെടുത്തു. ഇതിനെല്ലാം പിന്തുണ ലഭ്യമാക്കുന്നതിനായി മികച്ചൊരു ഐടി വകുപ്പിനു രൂപം നല്കിയിട്ടുണ്ട്. ഏതാണ്ട് നൂറോളം പേരാണ് ഈ വിഭാഗത്തിൽ ജോലി ചെയ്യുന്നത്. വെബ്സൈറ്റ്, മൊബൈൽ ആപ്ലിക്കേഷൻ ടെക്നോളജി തുടങ്ങിയവയുടെ സഹായത്തോടെ ഉപഭോക്തൃ സൗഹൃദ സേവനം ലഭ്യമാക്കി വരികയാണ്. ധനകാര്യ സേവനരംഗത്തു മാക്സിമം ഡിജിറ്റൽ ആകുകയാണ് ലക്ഷ്യം. ലളിതമായി പറഞ്ഞാൽ രണ്ടോ മൂന്നോ മിനിറ്റിനുള്ളിൽ ഫോറിൻ എക്സ്ചേഞ്ച്

വാങ്ങിപ്പോകാൻ സാധിക്കുന്ന അവസ്ഥ. മൊബൈൽ ആപ്ളിക്കേഷൻ ഉപയോഗപ്പെടുത്തുന്നതുവഴി എത്ര ഉപഭോക്താക്കൾ വന്നാലും സർവീസ് ചെയ്യാനും സധിക്കും. രാജ്യത്തിന്റെ ഏതു ഭാഗത്തുനിന്നുമുള്ള ഏറ്റവും ചെറിയ ഉപയോക്താവിന്റെ വരെ ആവശ്യങ്ങൾ നിറവേറ്റാൻ ഇവർക്ക് ഇതുവഴി സാധിക്കും.

'യുഎഇ എക്സചേഞ്ച് ഇന്ത്യ മൊബൈൽ ആപ്' എന്നൊരു ആപ്ളിക്കേഷനു രൂപം നല്കിയിട്ടുണ്ട്. കമ്പനിയുടെ എല്ലാ സേവനങ്ങളും ഇതുവഴി സംയോജിപ്പിക്കുവാൻ സാധിക്കുന്ന വിധത്തിലാണ് ഇതിന്റെ രൂപകല്പന. ഉപഭോക്താവിനും ജോലിക്കാരനും ഏജന്റിനും ഉപയോഗിക്കാവുന്ന വിധത്തിലുള്ള മൂന്ന് ആപ്ലിക്കേഷനുകൾ ലഭ്യമാക്കിയിട്ടുണ്ട്.

കമ്പനിയുടെ ജീവനക്കാർക്ക് എവിടെ നിന്നും അത്യാവശ്യം ഉപയോഗിക്കാവുന്ന വിധത്തിൽ ഇൻഹൗസ് ആപ്ളിക്കേഷനും ലഭ്യമാക്കിയിട്ടുണ്ട്.

ശാഖകളുടെ എണ്ണം വർധിപ്പിക്കുന്നതിനേക്കാൾ ടെക് ഉപയോഗത്തിലൂടെ ബിസിനസ് വ്യാപ്തം വർധിപ്പിക്കുവാനും കൂടുതൽ ആളുകളിൽ എത്തിച്ചേരാനും എളുപ്പം സാധിക്കുന്നു. ഏറ്റവും മികച്ച ടെക്നോളജി വികസിപ്പിക്കുന്നതിനായി നിക്ഷേപവും കമ്പനി നടത്തി വരുന്നു. മൊത്തം പ്രവർത്തനച്ചെലവിന്റെ 10–15 ശതമാനത്തോളം സാങ്കേതിക വിദ്യ മെച്ചപ്പെടുത്തുവാനാണ് ഉപയോഗിക്കുന്ന തത്രെ...!

ജോർജ് ആന്റണിയുടെ മാനേജ്മെന്റിലെ ഏറ്റവും പ്രധാനപ്പെട്ട ആസ്തി കമ്പനിയോ ടെക്നോളജിയോ പണമോ ഒന്നുമല്ല. ആളുകളാണ്. അതിൽ ഉപഭോക്താക്കളും ജോലിക്കാരും ഏജന്റുമാരും ഉൾപ്പെടെ എല്ലാ ആളുകളും ഉൾപ്പെടുന്നു. മനുഷ്യശേഷിയെ ശരിയായി വളർത്തിയെടുത്താൽ, അവരെ പ്രചോദിതരാക്കിയാൽ ഏതു ബിസിനസും വിജയിപ്പിക്കുവാൻ സാധിക്കുമെന്നു വിശ്വസിക്കുന്ന ആളാണ് ജോർജ് ആന്റണി. അത്യുത്സാഹമുള്ള മനസുകൾ ഒരു ലക്ഷ്യത്തിനുവേണ്ടി ഒരേ മനസോടെ പ്രവർത്തിച്ചാൽ വിജയം ഉറപ്പെന്നാണ് ജോർജ് ആന്റണിയുടെ പക്ഷം.

ഇടപാടുകാർക്കു മികച്ച സേവനം കൃത്യതയോടെ, കൃത്യനിഷ്ഠയോടെ നല്കുക എന്നതിലൂടെ അവരുടെ അചഞ്ചലമായ വിശ്വാസം നേടിയെടുക്കുകയെന്നതാണ് വിജയത്തിന്റെ താക്കോലെന്ന് അദ്ദേഹം കരുതുന്നു. എന്നെന്നേയ്ക്കുമുള്ള ഒരു ബന്ധം ഉണ്ടാക്കിയെടുക്കുക.

എപ്പോഴും കാര്യങ്ങൾ മെച്ചപ്പെടുത്തിക്കൊണ്ടിരിക്കുകയെന്നതാണ് ഏതു കാര്യത്തിനോടുമുള്ള അദ്ദേഹത്തിന്റെ സമീപനം. ഇയൊരു സമീപനം സ്വീകരിക്കുവാൻ എല്ലാവരേയും പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു ആളുകളുമായിഎപ്പോഴും സംവദിക്കുവാൻ ഇഷ്ടപ്പെടുന്നു ആളുകൾ സംതൃപ്തരായാൽ ബിസിനസ് അതിനു പിന്നാലെ വന്നുകൊള്ളുമെന്ന് അദ്ദേഹം കരുതുന്നു അതു കൊണ്ടു തന്നെയാണ് ആയിരക്കണക്കിനു കമ്പനികളിലൊന്നായി മാറാതെ ദശലക്ഷക്കണക്കിന് ആളുകളുടെ ജീവിതത്തേയും ഹൃദയത്തേയും സ്പർശിക്കുകയും അവരുടെ ജീവിതത്തിൽ ഗുണപരമായ മാറ്റം വരുത്തുകയും ചെയ്യുന്ന കമ്പനിയായി യുഎഇ എക്സ്ചേഞ്ചിനെ മാറ്റുവാൻ ജോർജ് ആന്റണി യത്നിച്ചുകൊണ്ടിരിക്കുന്നത്. അതുവഴി ഏറ്റവും മികച്ച സേവനം നല്കുന്ന ഇന്ത്യയിലെ ഒന്നാം നമ്പർ ധനകാര്യ സ്ഥാപനമായി യുഎഇ എക്സ്ചേഞ്ച് മാറുന്നത് മാനേജിംഗ് ഡയറക്ടറായി പ്രവർത്തിക്കുന്ന അദ്ദേഹം മനസിൽ കാണുന്നു. മറ്റുള്ളവർക്ക് കൊടുക്കണമെങ്കിൽ അവർക്ക് എന്താണ് വേണ്ടതെന്ന് അറിഞ്ഞിരിക്കണം. ഇവിടെ ജോർജ് ആന്റണിക്ക് അത് തീർച്ചയായും അറിയാം. അതുകൊണ്ടുതന്നെ നമുക്കത് കാണാനാകും തീർച്ച..



ജോർജ് ആന്റണി

കള്ളം പറയുന്ന നാവ് നേടിത്തരുന്ന സമ്പത്ത്
മരണത്തിന്റെ കെണിയാണ് - ബൈബിൾ



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും
മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

# Classroom




# പാപകരമായി പ്രലോഭിപ്പിക്കാത്ത പരസ്യങ്ങൾ

പരസ്യം ഉപഭോക്താവിന്റെ ശ്രദ്ധ പിടിച്ചെടുക്കുന്നു. ഉത്പന്നത്തിൽ അല്ലെങ്കിൽ സേവനത്തിൽ താൽപര്യം ജനിപ്പിക്കുന്നു. ആ താൽപര്യത്തെ തീവ്രമായ ആഗ്രഹമായി വളർത്തിയെടുത്ത് അത് വാങ്ങുക എന്ന ക്രിയയിലേക്ക് നയിക്കുന്നു. അതോടെ പരസ്യം അതിന്റെ ലക്ഷ്യം പൂർത്തീകരിക്കുന്നു.

ദൈവനിവേശിതമായ ഒരു പ്രപഞ്ചക്രമത്തെ ആസകലം മാറ്റിമറിച്ച ഒരു പരസ്യവാചകമുണ്ട്. തോട്ടത്തിലെ ഒരു വൃക്ഷത്തിന്റെയും ഫലം തിന്നരുതെന്ന് ദൈവം കൽപ്പിച്ചുണ്ടോ?

പരസ്യഭാഷാ സിദ്ധാന്ത ശൈലിയിൽ പറഞ്ഞാൽ അനുവാചകന്റെ സജീവ ശ്രദ്ധ പിടിച്ചു പറ്റുന്ന ചോദ്യരൂപത്തിലുള്ള ആകർഷകമായ ഒരു ഹെഡ് ലൈൻ. ഒരു പക്ഷെ, ലോകത്തിലെ തന്നെ ഏറ്റവും ആദ്യത്തേതും മനുഷ്യഭാഗധേയത്തെ മാറ്റിമറിക്കുകയും ചെയ്തഈ പരസ്യവാചകം നമ്മൾ കാണുന്നത് ബൈബിളിലെ ഉത്പത്തി പുസ്തകത്തിലാണ്.

ഒരു പരസ്യം എന്ന നിലയിൽ അധ്യായം മൂന്ന് മുതൽ ഏഴ് വരെയുള്ള വാക്യങ്ങൾ നമുക്കു നോക്കാം. 'ദൈവമായ കർത്താവ് സൃഷ്ടിച്ച എല്ലാ വന്യജീവികളിലും വെച്ച് കൗശലമേറിയതായിരുന്നു സർപ്പം. അത് സ്ത്രീയോടു ചോദിച്ചു തോട്ടത്തിലെ ഒരു വൃക്ഷത്തിന്റെയും ഫലം തിന്നരുതെന്ന് ദൈവം കൽപ്പിച്ചിട്ടുണ്ടോ? സ്ത്രീ സർപ്പത്തോട് പറഞ്ഞു: തോട്ടത്തിലെ വൃക്ഷങ്ങളുടെ പഴങ്ങൾ ഞങ്ങൾക്കു ഭക്ഷിക്കാം. എന്നാൽ, തോട്ടത്തിന്റെ നടുവിലുള്ള മരത്തിന്റെ പഴം ഭക്ഷിക്കുകയോ തൊടുകയോ പോലുമോ അരുത്. ഭക്ഷിച്ചാൽ നിങ്ങൾ മരിക്കും എന്ന് ദൈവം പറഞ്ഞിട്ടുണ്ട്. സർപ്പം സ്ത്രീയോടു പറഞ്ഞു: നിങ്ങൾ മരിക്കുകയില്ല. അതു തിന്നുന്ന ദിവസം നിങ്ങളുടെ കണ്ണുകൾ തുറക്കുമെന്നും നന്മയും തിന്മയും അറിഞ്ഞ് നിങ്ങൾ ദൈവത്തെ പോലെയാകുമെന്നും ദൈവത്തിനറിയാം. ആ വൃക്ഷത്തിന്റെ പഴം ആസ്വാദ്യവുംകണ്ണിന് കൗതുക കരവും അറിവേകാൻ കഴിയുമെന്നതിനാൽ അഭികാമ്യവും ആണെന്ന് കണ്ട് അവൾ അത് പറിച്ചു തിന്നു. ഭർത്താവിനും കൊടുത്തു. അവനും തിന്നു. ഉടനെ ഇരുവരുടെയും കണ്ണുകൾ തുറന്നു. തങ്ങൾ നഗ്നരാണെന്ന് അവരറിഞ്ഞു. അത്തിയിലകൾ കൂട്ടിത്തുന്നി അവർ അരക്കച്ചയുണ്ടാക്കി'.

പരസ്യത്തെ കുറിച്ചുള്ള സിദ്ധാന്തങ്ങളിൽ സർവ്വവ്യാപകമായ പ്രചാരം സിദ്ധിച്ച, 1960–കളിൽ രൂപീകൃതമായ AIDA യെകുറിച്ച് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. Attention, Interest, Desire, Action എന്നീ വാക്കുകളുടെ സംക്ഷേപ സംജ്ഞയാണ് AIDA (ശ്രദ്ധ, താൽപര്യം, ആഗ്രഹം, ക്രിയ).

പരസ്യം ഉപഭോക്താവിന്റെ ശ്രദ്ധ പിടിച്ചെടുക്കുന്നു. ഉത്പന്നത്തിൽ അല്ലെങ്കിൽ സേവനത്തിൽ താൽപര്യം ജനിപ്പിക്കുന്നു. ആ താൽപര്യ

ത്തെ തീവ്രമായ ആഗ്രഹമായി വളർത്തിയെടുത്ത് അത് വാങ്ങുക എന്ന ക്രിയയിലേക്ക് നയിക്കുന്നു. അതോടെ പരസ്യം അതിന്റെ ലക്ഷ്യം പൂർത്തീകരിക്കുന്നു.

ഉൽപത്തി പുസ്തകത്തിലെ രംഗത്തിലേക്കു വരിക. സർപ്പത്തിന് ഒരാശയം ഹവ്വയോട് സംവേദനം ചെയ്യുവാനുണ്ട്. ദൈവനിഷേധത്തിന്റെ ഒരാശയം. അതിലേയ്ക്ക് ശ്രദ്ധ ലഭിക്കുവാനുതകും വിധമുള്ള ഒരു ചോദ്യം സർപ്പം ഹവ്വയോട് ചോദിക്കുന്നു. അതോടെ ഹവ്വയുടെ താൽപര്യം ഉണർന്നു. തുടർന്ന് ചെറുതും ശക്തവുമായ വാക്കുകളിലൂടെ സർപ്പം ഹവ്വയിൽ ആസക്തി സൃഷ്ടിക്കുകയാണ്. അവൾ ആ ഫലം പറിച്ചു തിന്നു. ഭർത്താവിനും കൊടുത്തു. ആസക്തി ക്രിയയായി തീരുന്നു. ഉത്പത്തി പുസ്തകത്തിലെ ഈ സന്ദർഭം അങ്ങനെ ലോകത്തിലെ ആദ്യ പരസ്യമായി തീരുന്നു. ഞാനിനി നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുന്നത് ഇതേ സന്ദർഭം വിഷയമായെടുത്ത ഒരു ആധുനിക പരസ്യത്തിലേയ്ക്കാണ്.

മിറാൻഡയുടെ ആപ്പിൾ ജ്യൂസിന്റെ പരസ്യമാണ് വിവക്ഷിതം. പത്രപ്പരസ്യമായും ഹോർഡിംഗായും ഇത് കുറച്ചുകാലം മുന്നെ ധാരാളം പ്രത്യക്ഷപ്പെട്ടിരുന്നു. ഹവ്വയെ പ്രലോഭിപ്പിക്കുന്ന സർപ്പം നൽകുന്നത് മിറൻഡയുടെ കുപ്പിയാണ്. ആകാംക്ഷാഭരിതനായി ആദം ഇത് നോക്കി നിൽക്കുകയും. തവിട്ടും പച്ചയും കലർന്ന, വിരസമായൊരു കാനനപശ്ചാത്തലത്തിലാണ് ഇവർ നിൽക്കുന്നതും. ഈ പരസ്യത്തിലെ കോപ്പി ബോഡിയിൽ ഇങ്ങനെ ഒരു വാചകമുണ്ടായിരുന്നു.

ഏത് രീതിയിലായാലും നിങ്ങളെ അത് പാപകരമായി പ്രലോഭിപ്പിക്കുക തന്നെ ചെയ്യും. എന്താണ് പരസ്യങ്ങൾ നിർവഹിക്കുന്ന പാപകരമായ പ്രലോഭനമല്ലേ?

എന്നാൽ പാപകരമായി പ്രലോഭിപ്പിക്കാത്ത പരസ്യങ്ങളാണ് ഇന്നിന്റെ ആവശ്യം. അത്തരമൊരു പരസ്യം നിങ്ങളെ പരിചയപ്പെടുത്തട്ടെ. ഇൻർ നാഷണൽ മലയാളി എന്ന മാസികയുടെ പുറം പേജ് പരസ്യമായി വന്നതാണ് ഇത്. ലിപ്ടൺ യെല്ലോ ലേബൽ ചായയുടെ പരസ്യം. ഈ പരസ്യത്തിന്റെ സവിശേഷതകൾ എന്തൊക്കെയാണെന്ന് നോക്കാം. ചായയുടെ പരസ്യങ്ങൾ നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടാകും. മിക്കവാറും എല്ലാം ഒരേ പോലെയിരിക്കും. കടുപ്പമുള്ളത്, ഉന്മേഷം നൽകുന്നത് എന്നൊക്കെയുള്ള ചില പരസ്യവാചകങ്ങളും ആവി പറക്കുന്ന ചായക്കപ്പും സുന്ദരിയായ ഒരു മോഡലും. ചില പരസ്യങ്ങളിൽ പ്രശസ്തരായ താരങ്ങളോ സ്പോർട്സ് താരങ്ങളോ നൽകുന്ന സാക്ഷ്യപത്രങ്ങളോ ഉണ്ടാകാം. തീർന്നു ചായപ്പരസ്യം!!

എന്നാൽ ഈ പരസ്യമോ? എല്ലാ ക്ലീഷേകളും ഉപേക്ഷിച്ചുകൊണ്ട് നിങ്ങളുടെ ശ്രദ്ധ കവർന്നെടുക്കുകയാണ്. മഞ്ഞനിറത്തിന്റെ സവിശേഷമായ ഉപയോഗത്തിലൂടെ ഉൽപ്പന്നത്തെ കുറിച്ച് വായനക്കാരിൽ താൽപര്യം ജനിപ്പിക്കുവാൻ കഴിഞ്ഞതിനൊപ്പം ഉൽപന്ന നാമം അവിസ്മരണീയമാക്കുവാനും കഴിഞ്ഞു. മഞ്ഞനിറം സ്വാഭാവികമായും തന്നെ പ്രേക്ഷകരിൽ ചലനാത്മകവും താൽപ്പര്യ പൂർണ്ണമായ ഒരു പ്രതികരണം സൃഷ്ടിക്കും. മാത്രമല്ല, മഞ്ഞനിറം, നാരങ്ങയുടെ ഗുണങ്ങളെ അബോധപൂർവ്വം ലിപ്ടന്റെ ചായയോട് ചേർക്കുകയും ചെയ്യുന്നുണ്ട്.

എന്നാൽ, ലിപ്ടന്റെ യെല്ലോ ടീ ഉപയോഗിക്കുമ്പോൾ നിങ്ങൾ ഏറ്റവും ഉത്തരാധുനികമായ ഒരു അനുഭവപ്രപഞ്ചത്തിലേക്ക് കണക്ട് ചെയ്യപ്പെടുകയാണ് എന്ന ബിഗ് ഐഡിയ, ടീ ബാഗുകൊണ്ട് ഒരു സെൽ ഫോണിന്റെ രൂപം സൃഷ്ടിച്ചുകൊണ്ട് പകർന്നു നൽകുവാൻ ഈപരസ്യത്തിന് പിന്നിൽ പ്രവർത്തിച്ച കലാകാരന്മാർക്ക് കഴിഞ്ഞിട്ടുണ്ട്.



മിറാൻഡയുടെ ആപ്പിൾ ജ്യൂസിന്റെ പരസ്യമാണ് വിവക്ഷിതം. പത്രപ്പരസ്യമായും ഹോർഡിംഗായും ഇത് കുറച്ചുകാലം മുന്നെ ധാരാളം പ്രത്യക്ഷപ്പെട്ടിരുന്നു. ഹവ്വയെ പ്രലോഭിപ്പിക്കുന്ന സർപ്പം നൽകുന്നത് മിറൻഡയുടെ കുപ്പിയാണ്.

ഇത് പാപകരമായി പ്രലോഭിപ്പിക്കാത്ത ഒരു പരസ്യംമാണെന്ന് എനിക്ക് തോന്നുന്നു. മാത്രമല്ല ഉത്പന്നത്തെ കുറിച്ച് അനുവാചകന്റെ മനസ്സിൽ ക്ഷണഭംഗുരമല്ലാത്ത അനുഭൂതി വിശേഷങ്ങൾ സൃഷ്ടിക്കാനും ഉത്പന്നനാമം അവിസ്മരണീയമാക്കുവാനും ഈ പരസ്യത്തിന് സാധിക്കുന്നുണ്ട്. ഇത്തരം പരസ്യങ്ങൾ, കേരളത്തിലെ പരസ്യകലാകാരന്മാർക്ക് മാതൃകയാക്കാവുന്നതാണ്. പ്രലോഭനത്തിന്റെ മാന്യമായ ഇത്തരം സർഗ്ഗാത്മകത, പരസ്യകലയെ കൂടുതൽ ഉയരങ്ങളിലേക്ക് നയിക്കുമെന്നതിൽ സംശയമില്ല.



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# Classroom




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

## Hire purchase and Installment Selling

Hire purchase trading is a method by which the seller agrees to sell the article on the condition that the buyer shall pay the purchase price by a fixed number of installments. Under this method, the article is not legally sold out but is only hired by the buyer. Until the final installments is paid, he cannot become the owner. He will only be a mere possessor of the article and in default, the product will be seized by the seller. The amounts paid so far by the buyer will be treated as mere hire charges. Hence the name hire-purchase.

Installment selling is also basically the same with certain legal differences. Unlike the hire purchaser, the installment buyer gets legal as well as physical possessionery rights over the product. If installments are defaulted the seller can repossess the article only with the help of a court's order. This system is also referred to as 'Deferred payment system'. Further more under installment system, invariably the article are delivered only after few installments have been paid.

This system, as is evident, enables the consumers of average means to own capital goods. From the point of view manufacturers also, this system will provide large markets for their products. In the present day context, the luxury articles such as refrigerators, cars, TV sets etc. could only be marketed with such credit facilities provided to consumers. As noted in the case of mail order system, all goods cannot be traded under this system also. The general characteristics feature essential for the product to be traded under this system also. The general characteristic features essential for the product to be traded under this system are:

1.Durability

2.Stability in quality, fashion and taste.

3. Probability

4. Possibility for standardization

5. High unit value

### Advantages

1.Consumers could get articles, of such nature which are normally beyond their capacities.

2.Increase the standard of living

3.Small manufacturers also could use the opportunity in getting plants and machinery. They could be put to use and the payments arranged from income arising out of their use.

4.Persons of surplus means also could use this system reaping a double advantage. They could get the article and the money retained could be profitably invested elsewhere.

### Disadvantages

1.The price of the articles is high due to inclusion of interest for deferred period.

2.The default will not only make one losing the product but also payments made.

3.Attracts customers who cannot posses such articles normally, which leads to increased defaults.

4.The legal problems involved are greater and proper agreements are to be prepared to safeguard the interest of the seller. This will naturally create delay in effecting sales.

5.The manufacturers often find it difficult to call on customers frequently even for small defects.

In India this is the widely accepted form of retailing especially in the case of durable and costly articles. For proper controlling of these trade activities the Hire purchase Act was passed.

### Co-operative Retailing

The severe criticism against wholesalers and various kinds of middlemen gave way to a new type of retailing. That is how the principles of co-operation were extended to the retailing scene. Accordingly two

types of retailing systems came into vogue: Retailers' Co-operatives and Consumers' Co-operatives.

## Retailers' Co-operatives

These are sometimes referred to as 'voluntary chains. But there is difference. The voluntary chains to be precise are organized by wholesalers and Retailers' Co-operatives are: Retailer-sponsored". The purpose for which they are organized however, is one and the same. One major reason for such a development was the popularity enjoyed by Chain Stores in 1920's. The prices of the products of chain stores were low than that of the retailers. This was the exact reason that led to forming groups of retailers. Then retailers realized that unless they unite they cannot get the merchandise at lower cost. The chief characteristic feature of these societies is the emphasis laid on group buying than on group promotion (selling).

## Consumers' Co-operatives

A consumer co-operative is a retail business owned and operated by ultimate consumers to purchase and distribute goods and services primarily to the members. The earliest known consumer co-operative was started in Scotland, but the modern form traces to an English Co-operative founded in 1844 – the Rochdale Society of Equitable Pioneers. There is also claim that the potentialities of organized co-operative were first revealed by Raiffesen in Germany in 1840's.

Under this arrangement consumers form co-operating groups for the purpose of opening retail stores through which their own needs and the needs of those who choose to patronize their outlets may be supplied. Such enterprises tend to integrate their retail operations with wholesaling functions and in certain situations with manufacturing operations as well. The movement has had broad development because its appeal has economic, sociological and in some instances, even religion foundations.

The co-operatives are based on certain basic principles known as "Rochdale Principles".

1.Open membership – The consumers are free to join.

2.Democratic control- each member has only one vote irrespective of the number of shares one might hold.

3.All sales are made at existing market rates and that too only on cash basis.

4.Dividend is assured but maximum is limited.

5.Members are allowed 'purchase bonus' on the basis of their purchase from the society.

The originators claim that these co-operatives have certain specific economic aims. These may be summarized as follows:

i.to substitute service motive for profit motive

ii.to eliminate large privileged incomes realized from, rent, interest, high salaries

iii.to make more people owners

iv.to encourage sense of thrift

v.to decentralize control

vi.to lessen the need of Government functions in retail trade.

## Advantages

1.Because of service motive the cost of operating is kept down. For example, since only the members are buying articles, advertisements could be completely eliminated.

2.Better quality goods can be sold.

3.Elimination of all costly equipments and ornamentation of the shop.

4.Need not always be located in busy places.

5.No credits are allowed and hence no problem of bad debts.

6.Easy affiliation with other societies is possible. This helps buying in bulk at low costs.

7.It is a check on monopoly and wasteful competition.

8.During product scarcity, equitable distribution takes place to checking black marketing.

## Disadvantages

In actual practice, the consumers co-operative retail stores have failed to realize favorable cost of operation that the typical independent retailer. For example, today they are forced to advertise to meet competition. Some of the defects are:

1.Lack of consumers interest

2. Lack of finance

3. Absence of experts in managing the firm

4. Impersonal and discourteous attitudes to consumers by the employees.

5. Bureaucratic management.




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

**AE LOCK**

എക്സ്പോഷർ മീറ്ററിംഗ് ഏരിയ, ഫോക്കസ് ഏരിയയിൽ നിന്നും വ്യത്യസ്തമായിരിക്കുകയോ ഇതേ എക്സ്പോഷർ സെറ്റിംഗിൽ പല ഷോട്ടുകൾ എടുക്കുമ്പോഴോ, AE Lock ഉപയോഗിക്കുന്നു. ബാക് ലൈറ്റിലുള്ള വസ്തുക്കളെ ഷൂട്ട് ചെയ്യുമ്പോഴും ഇത് ഉപയോഗിക്കാവുന്നതാണ്.

AE Lock ബട്ടൺ പ്രസ് ചെയ്ത് എക്സ്പോഷർ ലോക്ക് ചെയ്യുന്നു. അതിനുശേഷം റീകമ്പോസ് ചെയ്ത് ഷോട്ട് എടുക്കുന്നു. ഷട്ടർ ബട്ടൺ പകുതി പ്രസ് ചെയ്യുമ്പോൾ എക്സ്പോഷർ സെറ്റിംഗുകൾ ദൃശ്യമാകുന്നു. അതിനുശേഷം AE Lock ബട്ടൺ പ്രസ് ചെയ്യുമ്പോൾ വ്യൂഫൈൻഡറിൽ AE Lock ഐക്കൺ തെളിയുകയും എക്സ്പോഷർ സെറ്റിംഗുകൾ ലോക്കാകുകയും ചെയ്യുന്നു.

ഓരോ പ്രാവശ്യവും AE Lock ബട്ടൺ പ്രസ് ചെയ്യുമ്പോഴും അപ്പോഴുള്ള എക്സ്പോഷർ സെറ്റിംഗുകൾ ലോക്കാകുന്നു. AE Lock നിലനിർത്തിക്കൊണ്ട് കൂടുതൽ ഷോട്ടുകൾ എടുക്കണമെന്നുണ്ടെങ്കിൽ AE Lock ബട്ടൺ തുടർച്ചയായി പ്രസ് ചെയ്തു പിടിച്ചുകൊണ്ട് ഷട്ടർ ബട്ടൺ പ്രസ് ചെയ്ത് മറ്റൊരു ഷോട്ട് എടുക്കാവുന്നതാണ്.

**WB: Setting the White Balance**

വെളുത്ത പ്രതലങ്ങളെ വെളുപ്പായിതന്നെ നിലനിർത്തുന്നതിനാണ് വൈറ്റ് ബാലൻസ് ഉപയോഗിക്കുന്നത്. സാധാരണഗതിയിൽ AWB (Auto) സെറ്റിംഗിൽ കൃത്യമായ വൈറ്റ് ബാലൻസ് ലഭിക്കുന്നു.

സാധാരണ നിറങ്ങൾ ഓട്ടോ വൈറ്റ് ബാലൻസിൽ കൃത്യമായി ലഭിക്കുന്നില്ലെങ്കിൽ ലൈറ്റ് സോഴ്സിന് യോജിച്ച രീതിയിൽ വൈറ്റ് ബാലൻസ് സെലക്ട് ചെയ്യുകയോ, ഒരു വൈറ്റ് ഒബ്ജറ്റ് ഷൂട്ട് ചെയ്ത് മാനുവലായി സെറ്റു ചെയ്തോ ശരിയായ വൈറ്റ് ബാലൻസ് നിലനിർത്താവുന്നതാണ്. ബേസിക് സോൺ മോഡുകളിൽ വൈറ്റ് ബാലൻസ് ഓട്ടോമാറ്റിക്കായി പ്രവർത്തിക്കുന്നു.

**Custom White Balance**

മെച്ചപ്പെട്ട റിസൽട്ടു തരുന്ന ചിത്രങ്ങൾക്കായി വൈറ്റ് ബാലൻസ് അതാത് ലൈറ്റ് സോഴ്സുകൾക്ക് അനുയോജ്യമായി സെറ്റ് ചെയ്യുക. ചിത്രം ഷൂട്ട് ചെയ്യേണ്ട പരിസരത്തിന്റെ ലൈറ്റ് സോഴ്സിന് അനുയോജ്യമായാണ് ക്യാമറയുടെ വൈറ്റ് ബാലൻസ് സെറ്റ് ചെയ്യേണ്ടത്.

ആദ്യം ഒരു പരന്ന വെളുത്ത പ്രതലത്തിന്റെ ചിത്രം ഷൂട്ട് ചെയ്യുക. സ്പോട്ട് മീറ്റർ സർക്കിൾ ഫില്ലായിരിക്കുന്ന അവസ്ഥയിലായിരിക്കണം ചിത്രമെടുക്കേണ്ടത്. മാനുവലായി ഫോക്കസ് ചെയ്തതിനുശേഷം സ്റ്റാൻഡേർഡ് എക്സ് പോഷറിൽ സെറ്റുചെയ്യുക. ഷൂട്ടിംഗ് ടാബിൽ നിന്നും കസ്റ്റം വൈറ്റ് ബാലൻസ് സെലക്ട് ചെയ്തതിനുശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുമ്പോൾ കസ്റ്റം വൈറ്റ് ബാലൻസ് സ്ക്രീൻ കാണാവുന്നതാണ്.

മുമ്പ് ക്യാപ്ചർ ചെയ്ത വെളുത്ത ഇമേജ് സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുമ്പോൾ വരുന്ന സ്ക്രീനിൽ ഓകെ പ്രസ് ചെയ്ത് സെറ്റിംഗുകൾ ഇംപേർട്ട് ചെയ്യാവുന്നതാണ്. മെനു ഓപ്ഷനുകൾ വീണ്ടും കാണുമ്പോൾ മെനു ബട്ടൺ പ്രസ് ചെയ്ത് മെനുവിൽ നിന്നും എക്സിറ്റ് ചെയ്യാം.

കസ്റ്റം വൈറ്റ് ബാലൻസ് സെറ്റു ചെയ്യുന്നതിനായി വൈറ്റ് ബാലൻസ് ബട്ടൺ പ്രസ് ചെയ്ത് ലെഫ്റ്റ്, റൈറ്റ് ക്രോസ് കീകൾ ഉപയോഗിച്ച് കസ്റ്റം വൈറ്റ് ബാലൻസ് സെറ്റു ചെയ്തതിനുശേഷം സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക.

### White balance auto Bracketing

വൈറ്റ് ബാലൻസ് ഓട്ടോ ബ്രാക്കറ്റിംഗിൽ സെറ്റു ചെയ്യുമ്പോൾ ഒരു ഷോട്ടിൽ ഒരേ സമയത്ത് വ്യത്യസ്ത കളർ ടോണുകളിൽ മൂന്ന് ചിത്രങ്ങൾ റെക്കോഡ് ചെയ്യപ്പെടുന്നു. നിലവിലുള്ള വൈറ്റ് ബാലൻസിന്റെ കളർ ടെംപ റേച്ചർ അടിസ്ഥാനമാക്കി ബ്ലൂ/ ആമ്പർ ബെ യ്സിലോ, മജന്ത/ ഗ്രീൻ ബെയ്സിലോ ചിത്രം ബ്രാക്കറ്റ് ചെയ്യപ്പെടുന്നു. ഇതിനാണ് വൈറ്റ് ബാ ലൻസ് ബ്രാക്കറ്റിംഗ് (WB-BKo ) എന്നു പറയുന്ന ത്. ഒരു ലവൽ വീതം വർദ്ധിപ്പിച്ച് +3 ലവലുകൾ വരെ വൈറ്റ് ബാലൻസ് ബ്രാക്കറ്റിംഗ് സാധ്യമാണ്.

#### Lens Peripheral Illumination Correction

ലെൻസിന്റെ സവിശേഷതകൾക്കനുസരിച്ച് ചിത്രങ്ങ ളുടെ നാലു മൂലകളും ഇരുണ്ടതായി കാണപ്പെടാം. ഇതിന് Lens light fall-off അല്ലെങ്കിൽ Drop in peripheral illumination എന്ന് പറയുന്നു. ഇത് പരിഹരി ക്കാവുന്നതാണ്. JPEG ഇമേജുകളിൽ ചിത്രം ക്യാമറയിൽ പകർത്തുമ്പോൾത്തന്നെ Lens light fall- off പരിഹരിക്കപ്പടുന്നു. എന്നാൽ RAW ഇമേ ജുകളിൽ സോഫ്റ്റു വെയറുകളുടെ സഹായ ത്താലാണ് ഇത് പരിഹരിക്കപ്പെടുന്നത്. ഷൂട്ടിംഗ് മെനുവിൽ നിന്നും പെരിഫെറൽ ഇല്യുമിനേ ഷൻ കറക്ഷൻ സെലക്ട് ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. സ്ക്രീനിൽ നിന്നും അറ്റാച്ച് ചെയ്തിരിക്കുന്ന ലെൻസിന്റെ കറക്ഷൻ ഡേറ്റ ലഭ്യമാണോയെന്ന് പരിശോധിക്കുക. ലഭ്യമാ ണെങ്കിൽ അപ്, ഡൗൺ ക്രോസ് ബട്ടണുകൾ ഉപയോഗിച്ച് എനേബിൾ സെലക്ട്ചെയ്ത് സെറ്റിംഗ് ബട്ടൺ പ്രസ് ചെയ്യുക. ഇനി ഷൂട്ട് ചെയ്യുമ്പോൾ പുതിയ പെരിഫെറൽ ഇല്യൂമിനേഷനി ലായിരിക്കും ചിത്രം റെക്കോഡ് ചെയ്യുന്നത്.

### Shooting with the LCD Moitor (Live View Shooting)

ഷൂട്ട് ചെയ്യേണ്ട ദൃശ്യങ്ങൾ ക്യാമറയുടെ എൽസി ഡി മോനിട്ടറിൽ കൂടി കണ്ടു കൊണ്ട് ഷൂട്ട് ചെയ്യു ന്നതിനാണ് ലൈവ് വ്യൂ ഷൂട്ടിംഗ് എന്നു പറയുന്നത്. നിശ്ചലമായ വസ്തുക്കളെ ഷൂട്ട് ചെയ്യുന്നതിന് ഈ മെതേഡ് അനുയോജ്യമാണ് ക്യാമറയുടെ ലൈവ് വ്യൂ ഫംഗ്ഷൻ സെറ്റിംഗിൽ ലൈവ് വ്യൂ ഷൂട്ട് എനേബിൾ സെറ്റു ചെയ്ത് ലൈവ് വ്യൂ ഷൂട്ടിംഗിന് തയാറാക്കാം.

### Shooting Function Settings

ലൈവ് വ്യൂ ഷൂട്ടിംഗിനുവേണ്ടിയുള്ള പ്രത്യേക സെറ്റിംഗുകൾ ക്യാമറയിൽ നൽകിയിട്ടുണ്ട്.

### Quick Control

എൽ സി ഡി മോനിട്ടറിൽ കൂടി ദൃശ്യങ്ങൾ കാണുന്ന സമയത്ത് Quick Control ബട്ടൺ പ്രസ് ചെയ്യുമ്പോൾ ഇമേജ് റെക്കോഡിംഗ് ക്വാളിറ്റി, ഡ്രൈവ് മോഡ്, എ എഫ്മോഡ് എന്നിവ സെറ്റ് ചെയ്യാൻ സാധിക്കുന്നു. ക്രിയേറ്റീവ് സോൺ മോഡിൽ വൈറ്റ് ബാലൻസ്, പിക്ചർ സ്റ്റൈൽ, ഓട്ടോ ലൈറ്റിംഗ് ഒപ്റ്റിമൈ സർ എന്നീ സെറ്റിംഗുകളും മാറ്റാൻ സാധിക്കും.

### Using AF to Focus

Live mode, Live mode ( Face detection) and Quick mode എന്നിവയാണ് ലഭ്യമായ AF മോഡുകൾ. കൃത്യമായ ഫോക്കസിംഗ് ആവശ്യമാണെങ്കിൽ ലെൻസ് ഫോക്കസ് മോഡ് സ്വിച്ച് MFÂ സെറ്റു ചെയ്യുക. അതിനുശേഷം ചിത്രം മാഗ്നിഫൈ ചെയ്ത് മാനുവലായി ഫോക്കസ് ചെയ്യുക.

**Brackating Sequence**

ചിത്രങ്ങൾ ബ്രാക്കറ്റ് ചെയ്യപ്പെടുന്നത് താഴെ പറയുന്ന ക്രമത്തിലായിരിക്കും

1. Standard white balance
2. Blue (B) vias and
3. Amber (A) bias or
1. standard white balance
2. Magenta (M) bias and
3. Green (G) bias









**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം

Editorials of the month

*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

**മാതൃഭൂമി ഡിസംബർ 2, 2016**

## കേരളമാതൃകയ്ക്ക് സഹകരണ കണ്ണാടി തുണ

വണക്കുറവിൽ വലഞ്ഞ് രാജ്യം നേരിടുന്ന സാമ്പത്തിക പ്രതിസന്ധിയിലും മലയാളികൾക്ക് പിടിച്ചു നിൽക്കാൻ സഹകരണ പ്രസ്ഥാനം തുണയാവുകയാണ്. സഹകരണ സംഘങ്ങളെ തളർത്തുന്ന ഒരു തീരുമാനത്തിനും തയ്യാറല്ലന്ന പിണറായി വിജയൻ സർക്കാരിന്റെ നിലപാടാണ് പ്രതിസന്ധിയിൽ പരിഹാരത്തിന്റെ പുതിയപാത വെട്ടിത്തുറന്നത്. ഇതനുസരിച്ച് പ്രാഥമിക സഹകരണസംഘങ്ങളിലെ ഇടപാടുകാർക്ക് ജില്ലാ ബാങ്കുകളിൽ സീറോ ബാലൻസ് അക്കൗണ്ട് തുടങ്ങാൻ അനുവാദമുണ്ടാകും. മിറർ അക്കൗണ്ട് എന്നറിയപ്പെടുന്ന ഈ സംവിധാനം വഴി സംസ്ഥാനത്തെ ലക്ഷക്കണക്കിന് പ്രാഥമിക സഹകരണസംഘം ഇടപാടുകാർക്ക് റിസർവ് ബാങ്കിന്റെ നിയന്ത്രണമനുസരിച്ച് ആഴ്ചയിൽ 24,000 രൂപ വരെ പിൻവലിക്കാനാകും. വായ്പ വാങ്ങാനും കഴിയും. ഇതോടെ ആയിരക്കണക്കിന് സഹകരണസംഘങ്ങളിൽ കുടുങ്ങിക്കിടക്കുന്ന ഇടപാടുകാരുടെ പണം നിത്യോപയോഗ അവശ്യങ്ങൾക്കായി വിനിയോഗിക്കാൻ അവസരം കൈവന്നിരിക്കുകയാണ്.

---

**ചന്ദ്രിക ഡിസംബർ 5, 2016**

## കറൻസി രഹിത ഇന്ത്യയും 130 കോടി ജനങ്ങളും

കള്ളപ്പണ വേട്ടക്കെന്ന പേരിൽ പ്രഖ്യാപിച്ച നോട്ട് നിരോധനം രാജ്യത്തിന്റെ സാമ്പത്തിക വളർച്ചയെ തകിടം മറിക്കുമെന്ന വിലയിരുത്തലുകൾ കൂടുതൽ ശക്തിപ്പെട്ടു വരികയാണെന്ന് എഡിറ്റോറിയൽ. ബാങ്കിങ് മേഖലയിലുണ്ടായ അനിശ്ചിതാവസ്ഥ, വിപണിയിലെ മാന്ദ്യം, കാർഷിക, ഉൽപാദന മേഖലിയലുണ്ടായ തളർച്ച, അടിസ്ഥാന സൗകര്യ വികസന മേഖലയിൽ ഉൾപ്പെടെയുണ്ടായ നിശ്ചലാവസ്ഥ എന്നിവയെല്ലാം ഇതിനെ പ്രകടമായിത്തന്നെ ശരിവെക്കുന്നതാണെന്നും മോദി സർക്കാറിന്റെ നടപടിയെ വിമർശിച്ച് രാജ്യാന്തര സാമ്പത്തിക പ്രസിദ്ധീകരണമായ ദി എക്കണോമിസ്റ്റ് വാരിക മുന്നോട്ടുവച്ച വീക്ഷണങ്ങൾ രാജ്യം അഭിമുഖീകരിക്കാനിരിക്കുന്ന പ്രതിസന്ധിയുടെ ആഴം കൂടുതൽ വെളിപ്പെടുത്തുന്നുണ്ടെന്ന് എഡിറ്റോറിയൽ ചൂണ്ടിക്കാട്ടുന്നു. ഒടുവിൽ പുറത്തുവരുന്ന കണക്കുകൾ സൂചിപ്പിക്കുന്നത്. നോട്ടു നിരോധനം പ്രഖ്യാപിക്കുന്ന സമയത്ത് 14.6 ലക്ഷം കോടി രൂപയുടെ 1000, 500 രൂപ കറൻസികൾ വിപണിയിൽ ഉണ്ടെന്നായിരുന്നെങ്കിൽ ഡിസംബർ മൂന്നിന് രാത്രി വരെയുള്ള കണക്കുകൾ പ്രകാരം ഇതിൽ 9.85 ലക്ഷം കോടി രൂപയുടെ നോട്ടുകൾ ബാങ്കുകളിലൂടെയും മറ്റു വഴികളിലൂടെയും റിസർവ് ബാങ്കിലേക്ക് തിരികെയെത്തിക്കഴിഞ്ഞു. നോട്ടുകൾ പിൻവലിക്കാനുള്ള സമയപരിധി തീരാൻ ഇനിയും നാല് ആഴ്ചയോളം ഉണ്ടെന്നിരിക്കെ, ശേഷിക്കുന്ന നാലു ലക്ഷം കോടി രൂപയുടെ കറൻസികൾ കൂടി തിരിച്ചെത്തുമെന്നാണ് നിഗമനം.എന്നാൽ നോട്ടു നിരോധനം പ്രഖ്യാപിച്ചതിന്റെ തൊട്ടടുത്ത ദിവസം പ്രധാനമന്ത്രിയുടെ തീരുമാനത്തെ പുകഴ്ത്തി പേടിഎമ്മിന്റെ പരസ്യം നരേന്ദ്രമോദിയുടെ ചിത്രം സഹിതം പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്നു. നവംബർ 10നാണ് റിലയൻസ് ജിയോ പെയ്മെന്റ് ബാങ്ക്, ജിയോ മണി തുടങ്ങിയ സേവനങ്ങൾ തുടങ്ങിയത്. രാജ്യത്തെ ഏറ്റവും വലിയ പൊതുമേഖലാ ബാങ്കായ എസ്.ബി.ഐയുമായി സഹകരിച്ചുകൊണ്ടുള്ള റിലയൻസിന്റെ ജിയോ ക്യാഷ്ലെസ് സേവനങ്ങളാണ് ജിയോ പെയ്മെന്റ് ബാങ്കും ജിയോ മണിയും. കോർപ്പറേറ്റ് താൽപര്യങ്ങൾക്കൊത്താണ് കേന്ദ്ര സർക്കാർ നയങ്ങൾ ആവിഷ്കരിക്കുന്നതെന്ന വിമർശനങ്ങളെ ഇത് കൂടുതൽ ബലപ്പെടുത്തുന്നുണ്ട്. മുന്നറിയിപ്പില്ലാതെ നടത്തിയ കറൻസി അസാധുവാക്കൽ പ്രഖ്യാപനം വഴി 10 ശതമാനം കള്ളപ്പണം സമ്പദ് വ്യവസ്ഥയിൽ നിന്ന് നീക്കം ചെയ്യപ്പെടും എന്നതായിരുന്നു കേന്ദ്രസർക്കാറിന്റെ അവകാശവാദം. എന്നാൽ സാധാരണക്കാരന് സമ്മാനിച്ച ദുരിതവും സമ്പദ് വ്യവസ്ഥക്കുണ്ടായ തകർച്ചയും മാത്രമായിരിക്കും നോട്ട് പിൻവലിക്കലിന്റെ ബാക്കിപത്രം എന്നാണ് ഒടുവിൽ പുറത്തുവരുന്ന കണക്കുകൾ സൂചിപ്പിക്കുന്നത്. നോട്ടു നിരോധനം പ്രഖ്യാപിക്കുന്ന സമയത്ത് 14.6 ലക്ഷം കോടി രൂപയുടെ 1000, 500 രൂപ കറൻസികൾ വിപണിയിൽ ഉണ്ടെന്നായിരുന്നു കണക്ക്. നിത്യവൃത്തിക്ക് കൂലിത്തൊഴിലിനെ ആശ്രയിക്കുകയും കൃഷി ഉൾപ്പെടെയുള്ള ഉൽപാദന മേഖലയിൽനിന്ന് ജീവിതോപാധി കണ്ടെത്തുകയും ചെയ്യുന്ന കോടിക്കണക്കിന് ജനങ്ങളുടെ കുടുംബ ബജറ്റിൽ പോലും ഇപ്പോഴത്തെ തീരുമാനം ഉണ്ടാക്കുന്ന താളപ്പിഴകൾ എന്തെന്ന് അറിയാനിരിക്കുന്നതേയുള്ളൂ. അതിൽ നിന്ന് മോചിതമായി രാജ്യത്തിന്റെ സമ്പദ് വ്യവസ്ഥയെ പിടിച്ചുനിർത്തണമെങ്കിൽ കറൻസി രഹിത വിപണിക്കു വേണ്ടിയുള്ള പ്രധാനമന്ത്രിയുടെ വാചകക്കസർത്തുകൾ മതിയാകില്ലയെന്ന് എഡിറ്റോറിയൽ.

ദീപിക ഡിസംബർ 05, 2016

## ചരക്കു – സേവന നികുതി: കുരുക്കഴിക്കണം

അടുത്ത സെപ്റ്റംബർ 16-നു പുതിയ നികുതി സമ്പ്രദായം പ്രാബല്യത്തിൽ വരേണ്ടതാണ്. എന്നാൽ, ഇതുനടപ്പാക്കുന്നതു സംബന്ധിച്ചു സംസ്ഥാനങ്ങളുമായി ഇതുവരെയും സമവായത്തിലെത്താനായിട്ടില്ല. സംസ്ഥാന ധനകാര്യമന്ത്രിമാരുമായി പലവട്ടം ചർച്ച നടന്നെങ്കിലും നികുതിവരുമാനം പങ്കുവയ്ക്കുന്നതു സംബന്ധിച്ച കാര്യത്തിൽ യോജിപ്പായില്ല. ജിഎസ്ടി നിലവിൽ വരുന്നതോടെ സംസ്ഥാനങ്ങൾക്കുണ്ടാകുന്ന വരുമാന നഷ്ടത്തെക്കുറിച്ചു കേരളവും തമിഴ്നാടും ബംഗാളുമുൾപ്പെടെ പല സംസ്ഥാനങ്ങൾക്കും ആശങ്കയുണ്ട്. എന്നാൽ ഇതിലൂടെ കേന്ദ്ര സർക്കാരിനും സംസ്ഥാന സർക്കാരുകൾക്കും അർഹമായ നികുതി വരുമാനം ലഭിക്കുമെന്നു മാത്രമല്ല, ഉപഭോക്താവിനു പ്രയോജനം ഉണ്ടാവുകയും ചെയ്യുമെന്നാണു കണക്കാക്കുന്നത്. കൂടുതൽ സുതാര്യമാകുന്ന നികുതി ഘടനയുടെ പ്രയോജനം ബിസിനസുകാർക്കും സിദ്ധിക്കുമെന്നും എഡിറ്റോറിയൽ പറയുന്നു.

---

The Hindu , DECEMBER 08, 2016

## The RBI's big surprise

The Reserve Bank of India has surprised markets by opting to keep benchmark interest rates unchanged and cutting the outlook for full-year growth in the wake of last month's decision to withdraw legal tender status to high denomination currency notes. In the fifth bimonthly monetary policy statement, the RBI cited a "backdrop of heightened uncertainty." It listed global factors including the imminent tightening of U.S. monetary policy and the rise in oil prices, and "disconcerting" domestic inflation trends that could potentially endanger its price stability goals. Expectations that the U.S. Federal Reserve will resume its normalisation of policy by raising interest rates on December 14 have combined with a homeward-bound flight of capital from emerging markets in the wake of Donald Trump's win in the presidential election to buoy the dollar at the expense of other currencies. The rupee has not been spared, forcing the RBI to intermittently intervene to reduce volatility. Given that the exchange rate has the potential to exert upward inflationary pressure as a bulk of the country's commodity imports, including crude oil, are largely paid for in dollars, the RBI had little choice but to ensure that at least interest rates don't end up being another alibi for capital outflows.

On the domestic front, food prices other than those of vegetables are showing sustained firmness. More worryingly, inflation excluding food and fuel has stubbornly displayed a "downward inflexibility" that could, coupled with volatile energy costs and further financial market turbulence, jeopardise the RBI's end-March retail inflation target of 5 per cent.

---

മംഗളം ഡിസംബർ 12, 2016

## ജനത്തിനു ഭാരമേകുന്നത് കാര്യക്ഷമതയല്ല

വൈദ്യുതി നിരക്ക് വർദ്ധിപ്പിക്കാനുള്ള തീരുമാനം നോട്ട് നിരോധനത്തിന്റെ പൊല്ലാപ്പുകളിൽ പെട്ടുകിടക്കുന്ന കേരളത്തിലെ ജനങ്ങളെ കൂടുതൽ ബുദ്ധിമുട്ടിക്കുമെന്ന് ഉറപ്പ്. ഒപ്പം കെ..എസ്.ആർ.ടി.സി.യുടേയും കെ.യു.ആർ.ടി.സിയുടേയും എ.സി. ബസുകളിൽ ടിക്കറ്റ് നിരക്ക് വർദ്ധിപ്പിക്കുന്നതും തിരിച്ചടിയാകും. എ.സി. യാത്രാ ബസുകൾക്ക് കേന്ദ്രസർക്കാർ സേവന നികുതി ഏർപ്പെടുത്തിയതോടെയാണ് ഈ മേഖലയിലും നിരക്ക് വർദ്ധനയ്ക്കു സാഹചര്യം ഉണ്ടായത്. ആയിരം വാട്ട് വരെ കണക്റ്റഡ് ലോഡും പ്രതിമാസം 40 യൂണിറ്റുവരെ ഉപയോഗിക്കുകയും ചെയ്യുന്ന ദാരിദ്ര്യ രേഖയ്ക്കു താഴെയുള്ളവരെ നിരക്കു വർദ്ധനയിൽ നിന്ന് ഒഴിവാക്കുമെന്നത് ആശ്വാസപ്രദമാണ്. എന്നാൽ, ബഹുഭൂരിപക്ഷം ഇടത്തരക്കാരും നിരക്കു വർദ്ധനയുടെ തിരിച്ചടി നേരിടേണ്ടി വരും. നിരക്കു വർദ്ധനയ്ക്കു പുറമേ ഫിക്സ്ഡ് ചാർജ് ഇനത്തിലും 10 രൂപ മുതൽ 20 രൂപ വരെ വർദ്ധന ഉണ്ടാകാം. കേന്ദ്ര വൈദ്യുതി നിയമത്തിലെ വ്യവസ്ഥകളുടെ മറവിലാണ് വൈദ്യുതി വകുപ്പ് ഉപയോക്താക്കൾക്ക് ഭാരം കൈമാറാൻ തയാറെടുക്കുകയാണ്.

കേന്ദ്ര സർക്കാർ ഏർപ്പെടുത്തിയ സേവന നികുതിയുടെ പേരിലാണ് ഇത്തവണ വർദ്ധന. ടിക്കറ്റ് നിരക്ക് കൂടുന്നത് ദീർഘദൂര യാത്രക്കാരെ കെ.എസ്.ആർ.ടി.സിയിൽ നിന്ന് അകറ്റുമെന്ന കാര്യം ഉറപ്പാണ്. അധികാരികൾ ചെയ്യേണ്ട കാര്യങ്ങൾ ചെയ്യാതെ വരുമ്പോഴാണ് ഭാരം മുഴുവനായി ജനത്തിന്റെ തലയിലേക്ക് കൈമാറേണ്ടി വരുന്നത്. ജനത്തെ പിഴിയുക എന്നത് കമ്മി നികത്താനുള്ള എളുപ്പവഴിയാണ്. അതൊരിക്കലും കാര്യക്ഷമതയുള്ള ഭരണത്തിന്റെ ലക്ഷണമല്ലെന്നു എഡിറ്റോറിയൽ.

# ആമസോണിന്റെ ആദ്യ ഡ്രോൺ ഡെലിവറി




ഓൺലൈൻ വ്യാപാരിയായ ആമസോണിന്റെ ആദ്യ ഡ്രോൺ ഡെലിവറി 'പ്രൈം എയർ' ആരംഭിക്കുന്നു. ഈ സംവിധാനത്തിലൂടെ 30 മിനുട്ടിനകം ഉൽപ്പന്നങ്ങൾ വായുവിലൂടെ വീട്ടിലെത്തിക്കുന്ന പദ്ധതിക്കാണ് ആമസോൺ തുടക്കമിടുന്നത്. ഇംഗ്ലണ്ടിൽ പരീക്ഷണാടിസ്ഥാനത്തിൽ ആദ്യ ഡെലിവെറി നടപ്പിലാക്കിയെന്നും പദ്ധതി കൂടുതൽ സ്ഥലങ്ങളിലേക്കും ആളുകളിലേക്കും ഉടൻ വ്യാപിപ്പിക്കുമെന്നുമാണ് സൂചന.

ഉൽപ്പന്നങ്ങൾ സ്വയം ഡ്രോണിലേറി പറന്ന്, ജിപിഎസ് വഴി ലക്ഷ്യസ്ഥാനം കണ്ടെത്തി, ഉപഭോക്താവിന് ഉൽപ്പന്നം കൈമാറുമെന്നാണ് ആമസോൺ പറയുന്നത്.

# ആപ്പിൾ ഡ്രോണുകൾ ഉപയോഗിച്ച് മാപ്പുകൾ നവീകരിക്കുന്നു



നിരവധി സാങ്കേതിക തകരാറുകളെ തുടർന്ന് ആപ്പിൾ ക്യാമറ ഘടിപ്പിച്ച ഡ്രോണുകൾ ഉപയോഗിച്ച് മാപ്പുകൾ നവീകരിക്കുന്നു. പാതകളുടെ വിശദാംശങ്ങൾക്ക് പുറമെ നിരവധി പുതുമകളും ഉണ്ടാകുമെന്നാണ് ടെക് ലോകത്ത് നിന്ന് വരുന്ന വാർത്തകൾ. 2012 ലാണ് ആപ്പിൾ മാപ്പുകൾ പുറത്തിറക്കിയത്. ഇതിൽ പല പാതകളും വ്യക്തമല്ലായിരുന്നു. ഇതിനെ തുടർന്നാണ് മാപ്പ് നവീകരിക്കാൻ ആപ്പിൾ തീരുമാനിച്ചത്. ഐഒഎസ് പ്ലാറ്റ്ഫോമിൽ നിന്നും ഗൂഗിൾ മാപ്പിന്റെ സേവനം കുറക്കുകയാണ് പുതിയ സംവിധാനം കൊണ്ട് ആപ്പിൾ ഉദ്ദേശിക്കുന്നത്.

3 ഡി മാപ്പിങ് സംവിധാനമാണ് ആപ്പിൾ ഉപയോഗിച്ചിരിക്കുന്നതെന്ന വാർത്തകളും ടെക് ലോകത്ത് നിന്നും പുറത്തുവരുന്നുണ്ട്.

# ബെസ്ററ് ക്ലയൻറ്സ്' പുരസ്കാരം : എൻട്രികൾ ക്ഷണിച്ചു




ദി അഡ്വെർടൈസിങ് ഏജൻസിസ് അസോസിയേഷൻ ഓഫ് ഇന്ത്യയുടെയും (എ എ എ ഐ ) ദി അഡ്വെർടൈസിങ് ക്ലബിന്റെയും ആഭിമുഖ്യത്തിൽ നടക്കുന്ന ഗോവഫെസ്റ്റ് 2017-ൽ വെച്ച് ബെസ്റ്റ് ക്ലയ്ന്റ്സ് പുരസ്കാരത്തിനായുള്ള എൻട്രികൾ ക്ഷണിച്ചു.

പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ഏജൻസികൾ മുഖാന്തിരം ബന്ധപ്പെടേതാണ്. നിങ്ങൾ തിരഞ്ഞെടുക്കപ്പെട്ട വ്യക്തി എന്തുകൊണ്ട് ഈ പുരസ്കാരത്തിനു അർഹമായത് എന്നു വിവരിക്കുന്ന 500 വാക്കുകളിൽ കൂടാതെയുള്ള കുറിപ്പ് ഏജൻസി എൻ സി ഡി യുടെയോ അല്ലെങ്കിൽ സി ഇ ഒ യുടെയോ ഒപ്പോടെ ദി അഡ്വെർടൈസിങ് ഏജൻസിസ് അസോസിയേഷൻ ഓഫ് ഇന്ത്യക്ക് 2017 ജനുവരി 31 മുമ്പായി അയച്ചു കൊടുക്കേണ്ടതാണ്. പ്രവേശന ഫീസ് ഇല്ല.

കൂടുതൽ വിവരങ്ങൾക്ക് :

http://www.aaaindia.org , www.goafest.com

# വി.എം.സുധീരൻ രാജിവച്ചു



ജയ്ഹിന്ദ് ചാനലിന്റെ ചെയർമാൻ സ്ഥാനം വി.എം.സുധീരൻ രാജിവച്ചു. കോൺഗ്രസിന്റെ നിയന്ത്രണത്തിലുള്ള ജയ്ഹിന്ദ് ചാനലിന്റെ ചെയർമാൻ സ്ഥാനവും ഡയറക്ടർ ബോർഡ് അംഗത്വവും കെപിസിസി അധ്യക്ഷൻ വി.എം.സുധീരൻ രാജിവച്ചു.

# ചുമതലയേറ്റു



കേരള ഫീഡ്സ് ചെയർമാനായി കെ.എസ്. ഇന്ദുശേഖരൻ നായർ ചുമതലയേറ്റു. എ.ഐ.ടി.യു.സി. സംസ്ഥാന കമ്മിറ്റി വൈസ് പ്രസിഡന്റും കൊല്ലം ജില്ലാ സെക്രട്ടറിയുമാണ്.

# ചലച്ചിത്ര പ്രദർശനവും ശില്പശാലയും




വെസ്റ്റ് ഫോർട്ട് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലിം ടെക്നോളജി (WIFT) ജനുവരി 13-15 തീയതികളിലായി 'കെ. ജി. ജോർജ്ജ് വെള്ളിത്തിരയിലെ കലാപകാരി' എന്ന പേരിൽ കെ.ജി.ജോർജ്ജിന്റെ ചിത്രപ്രദർശനവും ശില്പ ശാലയും നടത്തും. തിരഞ്ഞെടുത്ത എട്ടു സിനിമകളുടെ പ്രദർശനവും തുടർന്ന് സിനിമ മേഖലയിലെ പ്രമുഖർ പങ്കെടുക്കുന്ന ചർച്ചയും സംഘടിപ്പിക്കും. കൂടുതൽ വിവരങ്ങൾക്ക്: 0484 3022333, 80860 00111

# ലോകസുന്ദരിപ്പട്ടം
## പ്യൂട്ടോറീക്കോ സുന്ദരിക്ക്

ഈ വർഷത്തെ ലോകസുന്ദരിപ്പട്ടം പ്യൂട്ടോറീക്കോ സുന്ദരി സ്റ്റെഫാനി ഡെൽ വല്ലേയ്ക്ക്. മേരിലാൻഡ് ഓക്സോൺ ഹിൽ എം ജി എം നാഷണൽ ഹാർബറിൽ നടന്ന മത്സരത്തിൽ 117 സുന്ദരികളെ പിന്തള്ളിയാണ് 19 കാരിയായ സ്റ്റെഫാനി കിരീടം സ്വന്തമാക്കിയത്. മത്സരത്തിൽ മിസ് ഡോമനിക്കൻ റിപ്പബ്ലിക് രണ്ടാംസ്ഥാനവും മിസ് ഇൻഡോനീഷ്യ മൂന്നാം സ്ഥാനവും കരസ്ഥമാക്കി.

ഇന്ത്യൻ സുന്ദരി പ്രിയദർശിനി ചാറ്റർജി (ഡൽഹി) മികച്ച 20 സുന്ദരികളുടെ പട്ടികയിൽ ഇടം പിടിച്ചെങ്കിലും തുടർന്നുള്ള റൗണ്ടുകളിൽ മുന്നേറാൻ സാധിച്ചില്ല.

ഇന്ത്യയിൽ നിന്ന് ഏറ്റവും ഒടുവിൽ ലോകസുന്ദരി പട്ടം കരസ്ഥമാക്കിയത് പ്രിയങ്ക ചോപ്രയാണ് (2000). 2008 ൽ മലയാളിയായ പാർവതി ഓമനക്കുട്ടന് പോയിന്റുകളുടെ വ്യത്യാസത്തിലാണ് സുന്ദരിപട്ടം നഷ്ടമായത്.




# സംസ്ഥാനത്തെ വാഹന രജിസ്ട്രേഷനിൽ വൻ ഇടിവ്




നോട്ട് പിൻവലിക്കലോടെ സംസ്ഥാനത്തെ വാഹന രജിസ്ട്രേഷനിൽ വൻ ഇടിവ്. പത്തുലക്ഷമോ കൂടുതലോ വിലയുള്ള കാറുകളുടെ രജിസ്ട്രേഷനാണ് കുറവ് രേഖപ്പെടുത്തിയത്. ഒക്ടോബർ 9 മുതൽ 30 വരെ 1405 വാഹനങ്ങൾ രജിസ്റ്റർ ചെയ്തപ്പോൾ നവംബർ 9 മുതൽ 30 വരെയുള്ള 908 രജിസ്ട്രേഷനെ നടന്നുള്ളു. ഇതു സർക്കാരിന് ഒരുമാസംകൊണ്ട് 39.20 കോടി രൂപയുടെ വരുമാനനഷ്ടമാണ് ഉണ്ടാക്കിയത്.

എന്നാൽ, പൊതുആവശ്യത്തിന് പെർമിറ്റ് നേടി ഓടുന്ന 10 ലക്ഷത്തിനു മുകളിൽ വിലവരുന്ന ട്രാൻസ്പോർട്ട് വിഭാഗത്തിൽപ്പെടുന്ന വാഹനങ്ങളെ നോട്ടുക്ഷാമം ബാധിച്ചില്ല. ഒക്ടോബർ ഒൻ പതുമുതൽ 30 വരെ ബസ്, ലോറി തുടങ്ങി 425 വാഹനങ്ങളാണ് രജിസ്റ്റർചെയ്തത്. നവംബർ 9 മുതൽ 30 വരെ ഇത് 456 ആയി ഉയർന്നു.

# ലോകത്തെ ശക്തരിൽ മോദിയും

ഫോർബ്സ് മാസികയുടെ ലോകത്തെ ശക്തരുടെ പട്ടികയിൽ പ്രധാനമന്ത്രി നരേന്ദ്ര മോദി ഒമ്പതാം സ്ഥാനത്ത്. അമേരിക്കൻ പ്രസിഡന്റ് ബരാക് ഒബാമ, ചൈനീസ് പ്രസിഡന്റ് ഷീ ജിൻ പിങ് തുടങ്ങിയവരുമായുള്ള കൂടിക്കാഴ്ചയിലൂടെ മോദി വ്യക്തമാക്കിയ തന്റെ നേതൃപാടവവും കാലാവസ്ഥാ വ്യതിയാനത്തിനെതിരായ നടപടികളിൽ മോദി സ്വീകരിച്ച ഉറച്ച നിലപാടും മാസിക ചൂണ്ടി കാട്ടുന്നു. നോട്ട് പിൻവലിക്കൽ പ്രഖ്യാപനവും മാസികയിൽ പരാമർശിക്കുന്നു .തുടർച്ചയായ നാലാം വർഷവും റഷ്യൻ പ്രസിഡന്റ് വൽദിമിർ പുതിൻ തന്നെയാണ് പട്ടികയിൽ ഒന്നാം സ്ഥാനത്ത്. വൽദിമിർ പുതിൻ, ഡൊണാൾഡ് ട്രംപ്, ആഞ്ജല മർക്കൽ, ഷീ ജിൻ പിങ്, ഫ്രാൻസിസ് മാർപ്പാപ്പ, ജാനേറ്റ് യെല്ലൻ, ബിൽ ഗേറ്റ്സ്, ലാരി പേജ്, നരേന്ദ്ര മോദി, മാർക്ക് സക്കർബർഗ് എന്നിവരാണ് പട്ടികയിലെ ആദ്യ പത്ത് സ്ഥാനക്കാർ.




നിയുക്ത അമേരിക്കൻ പ്രസിഡന്റ് ഡൊണാൾഡ് ട്രംപാണ് രണ്ടാമത്. 74 ശക്തരായ വ്യക്തികളുടെ പട്ടികയാണ് ഫോർബ്സ് തയാറാക്കിയത്. ഒബാമ 48 ാം സ്ഥാനത്ത് നിൽക്കുമ്പോൾ മുകേഷ് അംബാനി 38 ാം സ്ഥാനത്തുണ്ട്. മൈക്രോസോഫ്റ്റ് സി.ഇ.ഒ സത്യ നാദല്ല 51ാം സ്ഥാനത്തും ഐ.എസ് തലവൻ അബൂബക്കർ അൽ ബാഗ്ദാദി 57 ാം സ്ഥാനത്തുമാണ്.

# പലിശ നിരക്ക് കുറച്ചു



2016-17 സാമ്പത്തിക വർഷത്തേയ്ക്കുള്ള എംപ്ലോയീസ് പ്രൊവിഡന്റ് ഫണ്ടിന്റെ പലിശ നിരക്ക് കുറച്ചു. നിലവിലെ 8.8 ശതമാനത്തിൽ നിന്ന് 8.65 ശതമാനമായാണ് നിരക്ക് കുറച്ചത്. ഇപിഎഫ്ഒയുടെ സെൻട്രൽ ബോർഡ് ഓഫ് ട്രസ്റ്റിസിന്റെ യോഗത്തിലാണ് തീരുമാനം. ഇപിഎഫിൽ അംഗങ്ങളായ നാല് കോടി തൊഴിലാളികളുടെ നിക്ഷേപത്തെ ഇത് ബാധിക്കും.

# 5,000 നോമിനേഷനുകൾ ലഭിച്ചു

ഈ വർഷത്തെ പദ്മ അവാർഡുകൾക്കായി കേന്ദ്ര ആഭ്യന്തരമന്ത്രാലയത്തിൽ 5,000 നോമിനേഷനുകൾ ലഭിച്ചു. അതേസമയം ഇതുവരെ ചേർന്ന മൂന്നു കമ്മറ്റി മീറ്റിംഗുകളിലായി ഇവയിൽ നിന്നും 500 എണ്ണമാണ് ഷോർട്ട് ലിസ്റ്റ് ചെയ്തിട്ടുള്ളത്. ഈ അഞ്ഞൂറു നോമിനേഷനുകളിൽ നിന്നും പ്രത്യേക കമ്മറ്റി അവസാനഘട്ട തിരഞ്ഞെടുപ്പു നടത്തുമെന്നാണ് ആഭ്യന്തര മന്ത്രാലയ വൃത്തങ്ങൾ നൽകുന്ന സൂചന.

പദ്മ അവാർഡുകൾക്ക് നോമിനേഷൻ സമർപ്പിക്കുന്നതിനായി കേന്ദ്ര സർക്കാർ വെബ്സൈറ്റ് തുറന്നിരുന്നു.

# പ്രിയങ്ക ചോപ്ര ഗ്ലോബൽ ബ്രാൻഡ് അംബാസിഡർ

ബോളിവുഡ് താരം പ്രിയങ്ക ചോപ്ര അസ്സാം ടൂറിസത്തിന്റെ പുതിയ ഗ്ലോബൽ ബ്രാൻഡ് അംബാസിഡർ. അസ്സാം ടൂറിസം വകുപ്പ് മന്ത്രി ഹിമാന്റ ബിശ്വ ശർമ്മയാണ് (Himanta Biswa Sarma) ഇക്കാര്യം അറിച്ചത്. രണ്ടു വർഷത്തേക്കാണ് കരാർ. താരം ഇതിനു പ്രതിഫലം ചോദിച്ചിട്ടില്ലയെന്നും അദ്ദേഹം പറഞ്ഞു.



# ടിക്കറ്റ് കൗണ്ടറുകൾ ഡിജിറ്റലാക്കുന്നു



ഡിസംബർ 31 ഓടെ രാജ്യത്തെ 12,000 ട്രെയിൻ ടിക്കറ്റ് കൗണ്ടറുകൾ ഡിജിറ്റലായി പണം സ്വീകരിക്കും. എസ്ബിഐ, ഐസിഐസിഐ ബാങ്ക് എന്നിവ ഉൾപ്പടെയുള്ള ബാങ്കുകളോട് റിസർവേഷൻ കൗണ്ടറുകളിൽ 15,000ത്തോളം പോയിന്റ് ഓഫ് സെയിൽ (പിഒഎസ്) മെഷീനുകൾ ലഭ്യമാക്കാൻ റെയിൽവെ ആവശ്യപ്പെട്ടിട്ടുണ്ട്. മെഷീനുകൾ ലഭ്യമാക്കാൻ എസ്ബിഐ സമ്മതമറിയിച്ചു കഴിഞ്ഞു.

# തെറ്റിദ്ധരിപ്പിക്കുന്ന പരസ്യം പതഞ്ജലിക്ക് 11 ലക്ഷം പിഴ




പതഞ്ജലി ആയുർവേദ കമ്പനിയുടെ അഞ്ച് ഉത്പനങ്ങൾക്ക് 11 ലക്ഷം രൂപ പിഴ ശിക്ഷ വിധിച്ചു. തെറ്റിദ്ധരിപ്പിക്കുന്ന രീതിയിൽ പരസ്യം നൽകിയതിനാണ് ഹരിദ്വാറിലെ കോടതി ശിക്ഷ വിധിച്ചത്. ഒരു മാസത്തിനുള്ളിൽ പതഞ്ജലി പിഴ അടയ്ക്കണം.

2012ൽ ലഭിച്ച പരാതിയുടെ അടിസ്ഥാനത്തിൽ ജില്ലാ ഭക്ഷ്യ സുരക്ഷാ വകുപ്പ് പതഞ്ജലിയുടെ കടുകെണ്ണ, ഉപ്പ്, പൈനാപ്പിൾ ജാം, തേൻ, കടലമാവ് എന്നീ ഉൽപന്നങ്ങളിൽ നടത്തിയ പരിശോധനയിൽ ഇവയ്ക്ക് ആവശ്യമായ ഗുണമേൻമയില്ലെന്ന് കണ്ടെത്തിയിരുന്നു.

തെറ്റിദ്ധരിപ്പിക്കുന്ന രീതിയിൽ പരസ്യം നൽകുന്നതിനെതിരെ ഈ വർഷം ജൂലൈയിൽ പതഞ്ജലിക്ക് മുന്നറിയിപ്പ് നൽകിയിരുന്നു. പതഞ്ജലിയുടേത് ശുദ്ധമായ കടുകെണ്ണയാണെന്നും മറ്റു കമ്പനികളുടേതിൽ ഗുരുതരമായ ആരോഗ്യ പ്രശ്നങ്ങൾ ഉണ്ടാക്കുന്ന വസ്തുക്കൾ ഉണ്ടെന്നുമായിരുന്നു പരസ്യങ്ങളിൽ പറഞ്ഞിരുന്നത്.

പൈനാപ്പിൾ ജാം ഉൾപ്പെടെയുള്ള ഫ്രൂട്ട് ജ്യൂസുകളുടെ കാര്യത്തിലും പതഞ്ജലി പരസ്യങ്ങളിലൂടെ തെറ്റിദ്ധരിപ്പിച്ചിരുന്നു. മറ്റു ബ്രാൻഡുകളിൽ ഉപയോഗിക്കുന്ന പഴത്തിന്റെ പൾപ്പ് കുറവാണെന്നും പതഞ്ജലിയിൽ ഇതിന്റെ അളവ് കൂടുതൽ ആണെന്നുമാണ് പരസ്യങ്ങളിൽ അവകാശപ്പെട്ടിരുന്നത്.

# സാംസംഗ് പേ ഇന്ത്യയിലേക്ക്




ഡിജിറ്റൽ പേമെന്റുകൾക്ക് രാജ്യത്തുള്ള സാധ്യത കണക്കിലെടുത്ത് സാംസംഗ് പേയും സേവനം ഇന്ത്യയിലേക്ക് വ്യാപിപ്പിക്കുന്നു. ടെക് കമ്പനികളെല്ലാം തന്നെ ഡിജിറ്റൽ വാലറ്റുകളുടെ നിർമാണത്തിനു പ്രാധാന്യം കൊടുക്കുന്ന സാഹചര്യത്തിലാണ് ദക്ഷിണ കൊറിയൻ കമ്പനി സാംസംഗും ഡിജിറ്റൽ പേമെന്റ് സംവിധാനവുമായി എത്തുന്നത്. അടുത്ത വർഷം ആദ്യം തന്നെ രാജ്യത്ത് പ്രവർത്തനമാരംഭിച്ചേക്കും. കാർഡ് സ്വൈപ്പിംഗ് രീതിയിൽത്തന്നെയാണ് സാംസംഗ് പേയുടെയും പ്രവർത്തനം.



കൊൽക്കത്തയിലെ സയൻസ് സിറ്റിയിൽ 7-ാമത് ലോക ആയുർവേദ കോൺഗ്രസ്സിനോട് അനുബന്ധിച്ചുള്ള ആയുർ എക്സ്പോ 2016ലെ ഔഷധി സ്റ്റാൾ കേരള ആരോഗ്യ -സാമൂഹ്യക്ഷേമ വകുപ്പുമന്ത്രി കെ.കെ.ഷൈലജ ഉദ്ഘാടനം ചെയ്യുന്നു. മാനേജിംഗ് ഡയറക്ടർ കെ.വി. ഉത്തമൻ സമീപം.

# ട്രിപ്പിൾ സെഞ്ചുറി നേടിയ കരുണിന് ടോംയാസിന്റെ ഒരു ലക്ഷം രൂപ സമ്മാനം



തൃശൂർ: ചെന്നൈയിൽ നടന്ന അന്താരാഷ്ട്ര ടെസ്റ്റ് ക്രിക്കറ്റിൽ ട്രിപ്പിൾ സെഞ്ചുറി നേടിയ മലയാളി താരം കരുൺ നായർക്ക് (25) ടോംയാസ് അഡ്വർടൈസിംഗ് ഒരു ലക്ഷം രൂപ സമ്മാനമായി നൽകുന്നു.

ജനുവരിയിൽ ബാംഗ്ലൂരിൽ നടക്കുന്ന ചടങ്ങിൽ ഉപഹാരം സമ്മാനിക്കുമെന്ന് ടോംയാസ് മാനേജിംഗ് ഡയറക്ടർ തോമസ് പാവറട്ടി അറിയിച്ചു.

# സ്മാർട്ട് സിറ്റി 2021 ൽ പൂർത്തിയാകും




കൊച്ചി സ്മാർട്ട് സിറ്റിയുടെ രണ്ടാംഘട്ടം 2021ൽത്തന്നെ പൂർത്തിയാവുമെന്ന് മുഖ്യമന്ത്രി പിണറായി വിജയൻ. സ്മാർട്ട് സിറ്റിക്ക് നേതൃത്വം നൽകുന്ന ദുബായ് ഹോൾഡിങ്സ് അധികൃതരുമായി കഴിഞ്ഞ ദിവസങ്ങളിൽ നടത്തിയ ചർച്ചകളിലാണ് ഈ തീരുമാനം അറിച്ചത്.

ഇതോടൊപ്പം വിനോദ സഞ്ചാരം, ആയുർവേദം തുടങ്ങിയ മേഖലകളിലും യോജിച്ചു പ്രവർത്തിക്കും. കേരളത്തിൽ ദേശീയനിലവാരത്തിലുള്ള ഗവേഷണം ഉൾപ്പെടെയുള്ള കാര്യങ്ങൾ നിർവഹിക്കാനായി ആയുർവേദ ഇൻസ്റ്റിറ്റിയൂട്ട് സ്ഥാപിക്കും. ഇതിന്റെ പ്രവർത്തനങ്ങൾ യു.എ.ഇ. ഉൾപ്പെടെയുള്ള ഗൾഫ് നാടുകളിലേക്കും വ്യാപിപ്പിക്കും.

ഷാർജയിൽ മലയാളികൾക്കായി സാംസ്കാരികനിലയം പണിയാൻ സ്ഥലമനുവദിക്കണമെന്ന് ഷാർജ ഭരണാധികാരിയോട് അഭ്യർഥിച്ചിട്ടുണ്ട്. മലയാളികൾക്ക് ഫാമിലി സെന്റർ മാതൃകയിൽ സ്വന്തമായി വീടു നിർമിക്കാനുള്ള ടൗൺഷിപ്പിന് സ്ഥലമനുവദിക്കാനും അപേക്ഷിച്ചിട്ടുണ്ട്. സ്ഥലം കിട്ടുന്ന മുറയ്ക്ക് ഇതിന്റെ പ്രായോഗിക വശങ്ങൾ ചർച്ച ചെയ്യുമെന്നും അദ്ദേഹം പറഞ്ഞു.

# നോട്ട് പ്രതിസന്ധി പരിഹരിക്കും

### സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ പഠന റിപ്പോർട്ട്



നോട്ടുകൾ അസാധുവാക്കിയതിനെ തുടർന്നുള്ള പ്രതിസന്ധി ഫെബ്രുവരിയോടെ പരിഹരിക്കപ്പെടുമെന്ന് സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ പഠന റിപ്പോർട്ട്. ത്വരിത ഗതിയിലുള്ള നോട്ട് അച്ചടി കണക്കിലെടുക്കുമ്പോൾ അസാധുവാക്കിയ നോട്ടിന്റെ 50 ശതമാനം ഡിസംബർ അവസാനത്തോടെ വിതരണത്തിനെത്തും. ജനുവരിയോടെ 75 ശതമാനം വിതരണത്തിനെത്തും. ഫെബ്രുവരി അവസാനത്തോടെ 7888 ശതമാനം നോട്ട് വിതരണത്തിനുണ്ടാവും.

കറൻസി കൈമാറ്റത്തെ ആശ്രയിക്കുന്ന കാർഷിക മേഖലയാണ് നോട്ടു റദ്ദാക്കൽ കാരണം ഏറ്റവും പ്രശ്നങ്ങൾ നേരിട്ടതെന്ന് റിപ്പോർട്ടിൽ പറയുന്നു. കാർഷിക സംസ്ഥാനങ്ങളായ ഉത്തർപ്രദേശ്, മധ്യപ്രദേശ്, മഹാരാഷ്ട്ര, ആന്ധ്രാപ്രദേശ്, ബംഗാൾ, പഞ്ചാബ്, ഹരിയാണ, ബിഹാർ, ഗുജറാത്ത് എന്നിവയാണ് നോട്ട് അസാധുവാക്കൾ മൂലം കൂടുതൽ വലഞ്ഞത്.

# ലോകത്തെ ആദ്യ സോളാർ റോഡ് തുറന്നു



പൊതു ഗതാഗതത്തിനായി നിർമിച്ച ലോകത്തെ ആദ്യ സോളാർ റോഡ് ഫ്രാൻസിൽ തുറന്നു കൊടുത്തു. ഫ്രാൻസിലെ വടക്കുപടിഞ്ഞാറൻ നഗരമായ നോർമാൻഡിയിലെ ടൂറോവിയ ഗ്രാമത്തിലാണ് ഒരു കിലോമീറ്റർ ദൂരത്തിൽ 2880 ഫോട്ടോവോൾട്ടായിക് സെല്ലുകൾ ഘടിപ്പിച്ച റോഡിന്റെ നിർമാണം പൂർത്തിയായിരിക്കുന്നത്.

നേരത്തെ 2014ൽ നെതർലാന്റിലെ ക്രോമേനിയിൽ ചെറിയ സൈക്കിൾ പാത്ത് സോളാർ റോഡുകൾ നിർമിച്ചിരുന്നു. എന്നാൽ പ്രതീക്ഷിച്ച വിജയം കൈവരിക്കാൻ ക്രോമേനിയൻ പദ്ധതിക്ക് സാധിച്ചില്ല. ഈ വെല്ലുവിളി സധൈര്യം ഏറ്റെടുത്താണ് സോളാർ റോഡ് പദ്ധതിയിലേക്ക് ഫ്രാൻസ് കടന്നുവരുന്നത്. 1000 കിലോമീറ്റർ നീളത്തിൽ സോളാർ റോഡ് നിർമിക്കാനുള്ള സർക്കാർ പദ്ധതിയുടെ ആദ്യ ഘട്ടമായാണ് ഫ്രാൻസിൽ രണ്ട് വർഷത്തേക്ക് പരീക്ഷണാടിസ്ഥാനത്തിൽ ഒരു കിലോമീറ്റർ ദൂരം സോളാർ പാനലിൽ തീർത്ത റോഡ് നിർമിച്ചത്. കോലാസ് കമ്പനിയാണ് നിർമാണച്ചുമതല വഹിച്ചത്.










**CREW**



| | | |
|---|---|---|
| Client | : | Gayathri Designs |
| Production house | : | ARK Productions |
| Direction | : | Arunraj Kartha |
| Dop | : | Mahesh Raj |
| Editor | : | Kiran Thomas |
| Vfx | : | Vineesh Nakulan |
| Online | : | Vineesh Vijayan |
| Stills | : | Toonus |
| Music | : | Aloshya |
| Production | : | Sibichan Paul |
| Art Director | : | Shamjith Ravi |
| Makeup | : | Jo Koratty |
| Stylist | : | Fashion Monger Achu |
| Creative Team | : | Sandeep, Jose, Sreeraj |
| Sound | : | Eby Thomas, Shefin Mayan |
| Location | : | Thiruvaniyoor |










Peraka Media's new ad film production for Qatar based electronic giant PAZPOT happened here at Kochi. Ad filmmaker Emcy Josef directed the film. Malayalam movie fame Sameer Thahir was the DOP. Mollywood art director Joseph Nellikkan set the ambience. The music is done by Heshamabdulwahab. The film is likely to be released in Jan first week.





## ബാലമുരളീ കൃഷ്ണ

ബാലമുരളീ കൃഷ്ണയെ ഒരു സംഗീത ഇതിഹാസം എന്ന് തന്നെയാണ് വിശേഷിപ്പിക്കേണ്ടത്.

ചെറിയ പ്രായത്തിൽ തന്നെ അച്ഛനിൽ നിന്ന് സംഗീതത്തിന്റെ ആദ്യപാഠങ്ങൾ പഠിച്ച ശേഷം പാരുപ്പള്ളി രാമകൃഷ്ണയ്യ രാമകൃഷ്ണ പന്തലുവിന്റെ ശിഷ്യനായി സംഗീതം പഠിച്ചു തുടങ്ങിയ അദ്ദേഹം ഒമ്പതാം വയസ്സിൽ അരങ്ങേറ്റം നടത്തി.

സ്കൂളിൽ പോകാത്ത ബാലമുരളീകൃഷ്ണ പിന്നീട് ഒരു യൂണിവേഴ്സിറ്റിയുടെ പ്രോചാൻസലറാകുകയും വിവിധ സർവകലാശാലകളിൽ നിന്ന് ഒമ്പത് ഡോക്ടറേറ്റ് നേടുകയും ചെയ്തുവെന്നത് ചരിത്രം.

പതിനഞ്ചാം വയസ്സിൽ സ്വതന്ത്രമായി കൃതികൾ രചിക്കാൻ ആരംഭിച്ച അദ്ദേഹം 400 ഓളം കീർത്തനങ്ങൾ രചിച്ചിട്ടുണ്ട്. എ.വി.എം പ്രൊഡക്ഷൻസിന്റെ ഭക്തപ്രഹ്ലാദ എന്ന ചിത്രത്തിൽ അദ്ദേഹം വേഷമിട്ടു. പതിനാലാംവയസ്സിൽ 72 മേളകർത്താ രാഗങ്ങളിൽ അദ്ദേഹം പ്രാവീണ്യം നേടി.

പത്മശ്രീ, പത്മഭൂഷൺ, പത്മവിഭൂഷൺ പുരസ്ക്കാരങ്ങൾ നൽകി രാജ്യം അദ്ദേഹത്തെ ആദരിച്ചു.ഫ്രഞ്ച് സർക്കാരിന്റെ ഷെവലിയർ പുരസ്ക്കാരം, മികച്ച പിന്നണി ഗായകനുള്ള കേരള സംസ്ഥാന പുരസ്ക്കാരം, മികച്ച ശാസ്ത്രീയ സംഗീതജ്ഞനുള്ള കേരള സംസ്ഥാന പുരസ്ക്കാരം, സ്വാതി സംഗീത പുരസ്ക്കാരം തുടങ്ങിനിരവധി പുസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. സംഗീതത്തിന്റെ വിവിധ തലങ്ങളിലേക്ക് യാത്ര ചെയ്ത അദ്ദേഹത്തിന് ഭാഷകളുടെ അതിർത്തി വരമ്പുകളൊന്നും തടസമായി നിന്നില്ല. അദ്ദേഹം കൈവയ്ക്കാത്ത മേഖലകൾ കുറവായിരുന്നു.ഒരു ഗായകനെന്നതിലുപരി വാദ്യകലകളിലും കഴിവു തെളിയിച്ച അദ്ദേഹത്തിന്റെ ഓർമ്മകൾ സംഗീതം ഉള്ളടതോളം കാലം അനുസ്മരിക്കപ്പെടും.

---



## ജഗന്നാഥ വർമ്മ

1978ൽ മാറ്റൊലി എന്ന സിനിമയിലൂടെ അരങ്ങേറ്റം കുറിച്ച ജഗന്നാഥ വർമ്മ മൂന്ന് പതിറ്റാണ്ടിലധികം മലയാളചലച്ചിത്രവേദിയിലെ സജീവ സാന്നിധ്യമായിരുന്നു. ലേലം, ആറാം തമ്പുരാൻ, പത്രം, ന്യൂഡൽഹി, സുഖമോ ദേവീ, ശ്രീകൃഷ്ണപരുന്ത്, നക്ഷത്രങ്ങളേ സാക്ഷി എന്നീ ചിത്രങ്ങളിൽ ശ്രദ്ധേയമായ കഥാപാത്രങ്ങളെ അവതരിപ്പിച്ചു. 2013ൽ ഡോൾസ് എന്ന ചിത്രത്തിലാണ് അവസാനമായി അഭിനയിച്ചത്.

കേരള പോലീസിൽ എസ്.പിയായാണ് ജഗന്നാഥ വർമ്മ ഔദ്യോഗിക ജീവിതത്തിൽ നിന്ന് വിരമിച്ചത്. 14-ാം വയസ്സിൽ കഥകളിയിലും 74-ാം വയസ്സിൽ ചെണ്ടയിലും പ്രാവീണ്യം നേടിയ കലാകാരനായിരുന്നു ജഗന്നാഥ വർമ്മ. കഥകളി ആചാര്യൻ പള്ളിപ്പുറം ഗോപാലൻ നായരും ചെണ്ട വിദ്വാൻ കല്ലൂർ ഉണ്ണിക്കൃഷ്ണനും അദ്ദേഹത്തിന്റെ ഗുരുക്കൻമാരാണ്. അനേകം കഥാപാത്രങ്ങളെ മലയാള സിനിമാ പ്രക്ഷകരുടെ മനസ്സിൽ അവശേഷിപ്പിച്ച് 77-ാം വയസ്സിൽ അദ്ദേഹം വിടപറഞ്ഞു.

---

**പുസ്തക പരിചയം**

## SCIENTIFIC ADVERTISING

Claude C. Hopkins




അഡ്വർടൈസിംഗ് മേഖലയേപ്പറ്റി വിശദമായി പഠിക്കുവാനാഗ്രഹിക്കുന്നവർക്ക് ഒരു റഫറൽ ഗ്രന്ഥമാണ് Claude C. Hopkins ന്റെ Scientific Advertising. David Ogilvy, Gary Halbert and Jay Abraham തുടങ്ങി അഡ്വർടൈസിംഗ്, മാർക്കറ്റിംഗ് പേഴ്സണാലിറ്റീസ് ശുപാർശ ചെയ്യുന്ന ഈ പുസ്കം 1923ൽ ആദ്യമായി പ്രസിദ്ധീകരിക്കപ്പെട്ടത്. പരസ്യരംഗത്തെ ഏതു പ്രവർത്തനവും ചെയ്യുന്നതിന് മുൻപ് ഏഴു പ്രാവശ്യമെങ്കിലും വലുപ്പ ചെറുപ്പമില്ലാതെ എല്ലാവരും ഈ പുസ്തകം വായിച്ചിരിക്കണമെന്ന് David Ogilvy പറയുന്നു. അഡ്വർടൈസിംഗ് രംഗത്തെ ഒരു സമ്പൂർണ പഠന സഹായിയാണ് ഈ പുസ്തകം. എങ്ങനെയാണ് പരസ്യത്തിൽ നിയമങ്ങൾ ഉണ്ടായത്, സ്ലെസ്മാൻഷിപ്, മെയിൽ ഓർഡർ അഡ്വെർടൈസിങ്, ടെസ്റ്റ് ക്യാമ്പയിൻ, നെഗറ്റീവ് അഡ്വെർടൈസിങ്, സ്ട്രാറ്റജി തുടങ്ങി ഒട്ടനവധി വിഷയങ്ങളെക്കുറിച്ച് പ്രതിപാധിക്കുന്ന ഈ പുസ്കത്തിന് 554 രൂപയാണ് വില. 90 പേജുകളുള്ള ഈ പുസ്തകം CreateSpace Independent Publishing Platform (2 July 2012) ആണ് പ്രസിദ്ധീകരിച്ചിരിക്കുന്നത്.



# ഭാവി എങ്ങനെയാകണം ?

ഏതെങ്കിലും ഒരു കോഴ്സ് പഠിച്ച് പരീക്ഷ ജയിക്കുന്നതിൽ ഒതുങ്ങുന്നതല്ല കരിയർ പ്ലാൻ. കോഴ്സുകൾ തെരഞ്ഞെടുക്കും മുൻപ് നമ്മുടെ ഇഷ്ടം അഥവാ അഭിരുചി എന്തെന്നറിയണം.

പുതുതലമുറയ്ക്ക് പുതിയ ആശയങ്ങളാണ് വേണ്ടത്. ലോകത്തെ മാറ്റിമറിക്കാനുള്ള പുത്തൻ ആശയങ്ങളുമായി വരുന്നവരിലാണ് നാളെയുടെ പ്രതീക്ഷകൾ. ഏതെങ്കിലും ഒരു കോഴ്സ് പഠിച്ച് പരീക്ഷ ജയിക്കുന്നതിൽ ഒതുങ്ങുന്നതല്ല കരിയർ പ്ലാൻ. കോഴ്സുകൾ തെരഞ്ഞെടുക്കും മുൻപ് നമ്മുടെ ഇഷ്ടം അഥവാ അഭിരുചി എന്തെന്നറിയണം. മികച്ച ജീവിത വിജയം നേടി മുൻപേ നടന്നുപോയവർ നമുക്കുമുന്നിൽ മാതൃകയോ പ്രചോദനമോ ആകാം. എന്നാൽ ഒരാൾ നേടിയ വിജയം മറ്റൊരാൾ ആഗ്രഹിക്കുന്നത് പ്രാവർത്തികമാകണമെന്നില്ല. നമ്മൾ നമുക്കുമാത്രം സ്വന്തമായ കുറെ കഴിവിന്റെ ഉടമകളാണ്. അത് കണ്ടെത്തുന്നതാണ് കരിയർ പ്ലാനിലെ ആദ്യത്തെ ചുവടുവയ്പ്. എല്ലാവരിലും എല്ലാ കഴിവുകളും ഒരു പരിധിവരെ ഉണ്ടാകും. എന്നാൽ ഓരോരുത്തർക്കും ശോഭിക്കാൻ കഴിയുന്നത് നാം തേച്ചു മിനുക്കിയെടുക്കുന്ന വ്യത്യസ്തമായ കഴിവുകളെ ഉപയോഗപ്രദമാക്കാൻ കഴിയുന്ന മേഖലകളിലായിരിക്കും. അങ്ങനെ നമുക്കു ശോഭിക്കുവാൻ കഴിയുമെന്ന് ഉറപ്പും വിശ്വാസവുമുള്ള വിഷയങ്ങളിൽ അവഗാഹം നേടുവാൻ സഹായിക്കുന്ന കോഴ്സുകളാണ് നാം കണ്ടെത്തേണ്ടത്.

അപ്പോൾ നമ്മുടെ ഇഷ്ടത്തെ അഥവാ അഭിരുചിയെ തിരിച്ചറിയാനുള്ള ശ്രമമാണ് ആദ്യം നടത്തേണ്ടത്. അതിന് വിവിധമാർഗങ്ങൾ സ്വീകരിക്കാം. ക്വിസ് മത്സരങ്ങൾ, കലാകായിക മത്സരങ്ങൾ, ക്രിയേറ്റീവ് കൺടസ്റ്റുകൾ, മത്സര പരീക്ഷകൾ തുടങ്ങിയവയിൽ പങ്കെടുക്കുന്നതിലൂടെയാണ് ഒരു മാർഗം. വെറുതേയിരിക്കുമ്പോൾ സൃഷ്ടിപരമായി ചെയ്യാൻ സ്വയം ഉണ്ടാകുന്ന ചില തോന്നലുകൾ വിരൽ ചൂണ്ടുന്നതും നമ്മുടെ അഭിരുചികളിലേക്കാണ്. ഒളിഞ്ഞും തെളിഞ്ഞും കിടക്കുന്ന അഭിരുചികളെ ചില ടെസ്റ്റുകളിലൂടെയും കണ്ടെത്താനാകും. സ്വന്തം ഇഷ്ടം കണ്ടെത്തി അതിന് അനുയോജ്യമായ കോഴ്സുകൾ തെരഞ്ഞെടുക്കണം. അല്ലാതെ ബാഹ്യപ്രേരണകൾക്കു വഴങ്ങി കോഴ്സുകൾ പൂർത്തിയാക്കി വരുന്നവരിൽ ഭൂരിപക്ഷവും ആ മേഖലയിൽ പരാജയപ്പെട്ടവരായാണ് കാണുന്നത്. എൻജിനീയറിംഗ് പൂർത്തിയാക്കി വരുന്ന പലരും ഗുമസ്തപ്പണിയിലോ മറ്റേതെങ്കിലും തൊഴിലുകളിലോ ഏർപ്പെട്ടിരിക്കുന്നതിന്റെ കാരണം അതാണ്.

എൻജിനീയറിംഗ് അല്ലെങ്കിൽ മെഡിക്കൽ എന്ന വിധത്തിൽ നിന്നും വേറിട്ടു ചിന്തിക്കുന്ന ഒരു കാലഘട്ടത്തിലേക്ക് നാം എത്തിക്കഴിഞ്ഞു. പിന്നെയെന്ത് എന്ന ചോദ്യത്തിനുത്തരം നൽകും വരും ലക്കങ്ങളിലൂടെ... ●





Model Code: 50/2016

## Want to be a Model in Advertising ?

മോഡലിംഗ് രംഗത്തേക്ക് കടക്കുവാൻ താൽപര്യമുള്ളവർ ഫോട്ടോയും ബയോഡേറ്റയും അയയ്ക്കുക.

പോർട്ഫോളിയോ എടുത്തിട്ടില്ലാത്തവർക്ക് പ്രൊഫഷണൽ ഫോട്ടോഗ്രാഫേഴ്സിന്റേയും മേക്കപ് പ്രൊഫഷണൽസിന്റേയും സഹകരണത്തോടെ മിതമായ നിരക്കിൽ പോർട്ഫോളിയോ തയ്യാറാക്കി നൽകുന്നതാണ്.

effectiveadcom@gmail.com
Ph: 08593 998705



Model Code: 51/2016





# Professionals' Directory

## OUT DOOR ADVERTISING AGENCIES

**Skylit Advertising**
Puzhakkara House
Chengapuzha Nagar P.O.
South Kalamasherry
Kochi, Ph: 98460 78324

**Vismaya Advertsing**
Ernakulam, Ph:98470 40645

**Vincent Arts**,
Ernakulam
Ph: 94476 94488, 94465 49955

**Billboard Advertisers**
Peter Correya Road
Pachalam, Kochi 12
Ph:0484 2394711, 80890 89008

**Chitra Painters**
TD Road, Kochi 11
Ph:0484 4027275

**Century Communications**
Opp. High Court, Ernakulam
PH;0484 2397302,98470 53316

**JK Ads**
Sree Janardhana Complex
Residency Road
Kollam 1, Ph:0474 2767114,
81293 43636

## CREATIVE AGENCIES

**Popkon Creatives**
31/1446 (B), Ground Floor,
Lal Salam Road, Ponnurunni,
yttila, 682019 Kochi
Ph :0484 230 3110

**Ideaspace Communications**
12th Cross Road,
Near Giri nagar
community hall
682020 Kochi
Ph : 999 55 85 475

**Winningwayz**
#177, Ground Floor,
Building No. 55/1280
682020 Ernakulam
Ph : 0484 231 7278

**Trueberry Advertising**
4th Floor, A, MPS Tower, Opp.
Federal Towers, Puthiyara Post,
Arayidathupalam, Kozhikode
Ph :096059 90797

**Yara Communications**
A2,Dream City Apartments,
Arayidathupalam
673 004 Calicut
Ph : 094959 83105

**Blackmole**
Designs n Digits Pvt. Ltd.
Kozhikode
Ph :0495 40 60 126

**For You Infotech**
Karanakodam P.O,
Thammanam 682032 Kochi
Ph :0484 233 2786

**Piedpiper Brand Communication**
"Geeth", VJRA - 30,
VJ Lane, Near Eloor Library,
Vellayambalam 695010
Trivandrum Ph: 081293 59222

**PlainSpeak**
Vazhuthacaud
695014 Trivandrum
Ph: 0471 406 0881

**Absolut Brand Circle**
EVRA 252 Cotton Hill
695014 Trivandrum
Ph: 098461 22220

**Puppets**
vazhuthacaud
69501 Thiruvananthapuram
Ph: 097453 41002

## STUDIOS - SHOOTING EDITING - DUBBING

**Goodness Plus Media Hub De Service Park,** SRM Road, Pachalam,
Kochi – 682012
giftcochin@gmail.com
www.giftcochin.org
Fr. Daison -9656117063,
0484 2406240



**Freddys Audio Video Garage**
Pallath Nagar,
South Janata Road, Cochin.
freddysavg@gmail.com,
www.freddysavg.com

**Sarangy Recording Studio**
Azad Road, P.C. Road, Kaloor,
Kochi – 682017.
Reju Joseph – 0484- 2339505
9388632917

**Sheebas Film & Television Studio** Ph: 9447870576
sheebasstudio@gmail.com

**Sound Man** (Sound Design Studio) 29/231B, Near Lane 32,
Vyttila
Janatha Road, Ernakulam-19.
Prashanth- 9048086840,
9895388150

**Team Visual Media**
Sagar V. A.- 9961662990
www.teamvisualmedia.com

**Three Dots Film Studio**
Temple Road, Koonamthai,
Pathadipalam, Edappalli, Kochi
Geo – 8129266833

**Zia Karaoke**
Yathrinivas Building, A. M. Road,
Perumbavoor,
Ernakulam – 683542
Nizar – 9847280544

**Moustache Films**
35A/2075C, South Pipeline Road
Palarivattom -682025
Ph : 09633692579

**Matrix Editing Studio**
New Bus Stand Building
Mavoor road, Calicut.
099470 68799
kripaclt@gmail.com

**Creative Designers & Printers**
36/2626A, Shenoy Road,
Kaloor, Cochin- 682017
tomyjohn68@gmail.com
Tomy John - 9946071010

**Computer Park**
Paramara Road End,
Cochin – 682018.
Sebastian -9946911113
0484 2393908



**Dezign Centre**
41/2795 D3, 1st Floor,
North Avenue, Paramara Road,
Cochin – 682018
M T Gopalakrishnan - 9947144570
S. Krishnakumar - 9495127911

**Designers Hut**
Opp. Computer Park,
Ernakulam North, Cochin – 18
Group of 14 designers'.
dhutdesign@gmail.com

**Digital World**
North Avenue Building, Paramara
Road, Cochin - 682018
G K Panicker – 9995802565,
0484 4047408

**Directory** പേജിലേക്ക് മാറ്ററും, പരസ്യങ്ങളും അയക്കേണ്ട വിലാസം:
**Effective Publications**
**Ph: 08593 998705, E-mail: effectiveadcom@gmail.com**

## the other truth

# T junction ahead!

So Mie is a copywriter currently working at an advertising agency in UAE. His career spans over 26 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



**So Mie**

Yet another year has just switched to forward gear. The ad industry is quiet. And worried.

Hold on tight guys! It's going to be quite a ride. The bumpiest you've ever experienced. Those chugs and coughs you hear are just the beginning. The doom is looming large around the corner. You will drive straight into it, or manage to drive past it by performing uncanny maneuvers. Either way, it's pretty hard to come out unharmed.

I regret having started the first piece of the year on a negative note. I know the very word note might bring mixed reactions from you these days. Whether you're holding it or hiding it or queuing up for it, the note might've been the one thing that has topped your mind ever since that midnight shock that shook all Indians unawares. And whichever side of the argument you may be in, I must say, the abrupt demonetization is certainly having a domino effect. A disastrous one.

Ever wondered why the coin, the first form of currency, is round? I think because it's meant to roll. Roll from hand to hand, from one purchase to another. Once it stops rolling, it stops being what it's made for, it stops fulfilling its symbolic destiny. Unfortunately, that's what's happening now. The roll of the money is pretty slow and jerky and unpredictable. The cycle is broken. The flow is disrupted. And it'll take its toll on the country's ad industry big time.

A similar scenario is shaping up in the region where I work. The trigger here is not a currency ban. It's the slippery slide of the oil price. Companies have gone into austerity mode. Advertising budgets are being dwarfed, slashed or completely taken out. Not only mass media advertising but all forms of creative communication are put on hold. Events have been called off. Contracts have been cancelled. Promises have been shamelessly broken. The outcome is startling. Strong and big companies are laying off staff in the hundreds. Weak and small firms are folding. Those who are lucky to have their salaries credited by month end are afraid to spend. Many stores are seeing a sharp fall in sales. Money is rolling at the slowest RPM.

The global projection for the year is not bright either. With Trump at the Whitehouse, unpredictability is likely to rule the corporate world. Well, the year past was a rule breaker across the political spectrum. The shockwave could continue into the year 2017. Anything can happen. But the new president's policies on US companies operating abroad, outsourcing, taxation, and immigration will have a deep impact on the ad industry at large.

The fabric of the European Union seems to be rotting away. If Grexit threatened to strike but retreated, Brexit really struck the first blow. And many others are joining forces to follow suit. Frexit, Itexit, and who knows who else! To use a metaphor, if the playground shrinks, the number of players has to shrink, and the number of spectators may shrink as well. The status quo will certainly change for the ad world.




So, to put it straight, we're headed towards a T junction. There's no straight road ahead, not in the immediate future. If you're strong enough to sweat out till the road clears, fine. Keep revving. But if you're low on fuel, don't stall. Take a diversion. The T junction is not the end. Instead, it offers two new directions on either side. You could do many things on the side.

Somehow, we need to change the note to positive.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# അറിവുത്സവത്തിന്റെ നിറക്കാഴ്ച്ചകൾ നിങ്ങൾക്കു മുന്നിലേക്കെത്തുന്നു.

ഇന്ത്യയിലെ ഏറ്റവും വലിയ വിജ്ഞാനോത്സവമായ ദേശാഭിമാനി അക്ഷരമുറ്റം 2016 നിങ്ങളുടെ വീടുകളിലേക്കും എത്തുകയാണ്. ജനുവരി 2 മുതൽ 26 വരെ, നിങ്ങളുടെ പ്രിയപ്പെട്ട കൈരളി ടി വിയിലൂടെയാണ് ദേശാഭിമാനി അക്ഷരമുറ്റത്തിന്റെ അവസാന ഘട്ട റൗണ്ട് സംപ്രേഷണം ചെയ്യപ്പെടുന്നത്. അറിവിന്റെ പോരാട്ടങ്ങളിൽ വാശിയോടെ മത്സരിച്ച കൊച്ചു പ്രതിഭകളുടെ പ്രകടനങ്ങൾ നിങ്ങളെ അതിശയിപ്പിക്കുമെന്ന് ഉറപ്പ്.




ദേശാഭിമാനി
## അക്ഷരമുറ്റം
QUIZ FESTIVAL 2016 SEASON 6

POWERED BY






ICL Fincorp

SUPPORTED BY






RECORD ORGANIZER







https://www.facebook.com/AksharamuttamQuiz
For more info: www.deshabhimani.com

Media Partner




Radio Partner




Associate Sponsor




Co-Sponsor








Hospitality Partner

